


# മലങ്കര സഭ

1997 മെയ്



പരിശുദ്ധ മാർത്തോമ്മാശ്ലീഹായാൽ
സ്ഥാപിതമായ തിരുവാങ്കോട്
സെ. മേരീസ് പള്ളി.

(10-ാം പേജ് നോക്കുക)

3-ാം ചരമവാർഷികം

26- 5- 1997



# Mr. K.O. UKKURU

(Retd. Civil Engineer)

**Ex. Trustee ആർത്താറ്റു കുന്നംകുളം മഹാ ഇടവക**

Mrs. **KUNJAI UKKURU,**

KOOTHOOR HOUSE, SOUTH BAZAR

KUNNAMKULAM

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038
ലക്കം : 4, പുസ്തകം : 56
മെയ് 1997




*Patron Saint*



എഡിറ്റോറിയൽ

## യാമപ്രാർത്ഥനാ ശൈലിയും സ്വഭാവവും

വൈകുന്നേരത്തും പ്രഭാതത്തിലും യാമപ്രാർത്ഥനകൾ നടത്തുന്നവരാണ് മിക്ക സഭാംഗങ്ങളും. എന്നാൽ പ്രാർത്ഥനയുടെ ശൈലിയും ഉള്ളടക്കത്തിലും വളരെ വൈവിധ്യങ്ങൾ ഇന്ന് നിലനിൽക്കുന്നുണ്ട്. ചിലർ നമസ്ക്കാര പുസ്തകത്തിലെ പ്രാർത്ഥനകൾ ചൊല്ലുന്നതിന് താത്പര്യമില്ലാത്തവരാണ്, പകരം പ്രാർത്ഥനയ്ക്ക് സ്വന്തമായ ചില ശൈലികൾ സ്വീകരിക്കുന്നു. നമസ്ക്കാരപുസ്തകത്തിലെ പ്രാർത്ഥനകൾ ചൊല്ലുന്നവരിൽ തന്നെ പാമ്പാക്കുട ശൈലിയും, കോട്ടയം ശൈലിയും നിലനിൽക്കുന്നു. ഈ വൈവിധ്യങ്ങളുടെ കൂടെ മറ്റൊന്നുകൂടെ ഉണ്ടാക്കാനേ പ്രാർത്ഥനാ പരിശ്രമങ്ങൾക്കും കഴിഞ്ഞിട്ടുള്ളൂ എന്ന വിമർശനവും നിലനിൽക്കുന്നു. യാമപ്രാർത്ഥനാശൈലിയിൽ ഐകരൂപ്യം വരുത്തുവാൻ ഇനിയും ശ്രമിച്ചാൽ വിജയിക്കുമോ എന്നസംശയവും നിലനിൽക്കുന്നു. എന്നാൽ യാമപ്രാർത്ഥനയുടെ സ്വഭാവത്തെ സംബന്ധിച്ച് ഏകദേശമായ ഒരു ധാരണ എല്ലാവർക്കും ഉണ്ടാകുന്നത് നന്നായിരിക്കും.

നമസ്ക്കാരം എന്നുപറഞ്ഞാൽ ആവശ്യങ്ങൾ പറയുകയും കുറച്ചു സ്തോത്രം അർപ്പിക്കുകയും ആണെന്നധാരണയിലാണ് നമസ്ക്കാര പുസ്തകത്തിലെ പ്രാർത്ഥനകൾ പലരും ചൊല്ലാതിരിക്കുന്നതും പകരം മറ്റു പലതും ചൊല്ലുന്നതും. എന്നാൽ കാനോനിക നമസ്ക്കാരങ്ങൾ കൂടുതൽ ആഴമായ ഒരു അനുഭവത്തെയാണ് ആവിഷ്കരിക്കുന്നത്. സ്വർഗ്ഗീയപിതാവിൻെറ സന്നിധിയിലേക്ക് മാലാഖമാരുടേയും വിശുദ്ധന്മാരുടേയും ശുദ്ധിമതികളുടേയും വാങ്ങിപ്പോയവരുടേയും സംസർഗ്ഗത്തോടെ കടന്നുവരുന്ന ദൈവ പൈതലിൻെറ ആനന്ദവും അനുതാപവും ആവേശവുമാണ് ആരാധന. അവിടെ നിത്യമായ ആരാധനയിൽ നാം പങ്കു ചേരുകയാണ്. നാം സ്വന്തമായി പറയുന്ന കാര്യത്തേക്കാൾ ഈ പങ്കു ചേരലിനാണ് കാനോനിക സംസ്ക്കാരം ഊന്നൽ നൽകുന്നത്. ഒരു വലിയ സമൂഹത്തിൻെറ നിത്യസ്തുതിയർപ്പണത്തിൽ പങ്കുചേരുന്നതിൻെറ സൂചനയായിട്ടാണ് പിതാക്കന്മാർ പ്രാർത്ഥിച്ച പ്രാർത്ഥന, നാമും ചൊല്ലുന്നത്. വാങ്ങിപ്പോയവരുമായി സ്ഥലകാലാതീതമായി സംസർഗ്ഗം ചെയ്യാനുള്ള

Type setting : Haiba, G.S. Street, Kottayam -1

## ഇതളുകൾ



ഉപാധികൂടിയാണ് കാനോനിക പ്രാർത്ഥനകൾ. സ്വയമായി ഉരുവിടുന്ന പ്രാർത്ഥനയുടെ ഒരു പ്രത്യേകത 'സ്വയ'ത്തിനുള്ള പ്രാധാന്യമാണ്; 'ഞാൻ' പ്രാർത്ഥിച്ചു എന്ന സംതൃപ്തിക്ക് കൂടുതൽ ഊന്നൽ നൽകുന്നു. എന്നാൽ കാനോനിക പ്രാർത്ഥനയിൽ ഈ 'സ്വയ'ത്തിന് പ്രസക്തി ഇല്ലാതാകുന്നു. കൂടാതെ സ്വയമായി ചെയ്യുന്ന പ്രാർത്ഥനയ്ക്കുതന്നെ കാലക്രമേണ ഒരു ക്രമീകൃതരൂപവും പദവിന്യാസവും ഉളവാകുന്നു എന്നതും വേറൊരു സത്യമാണ്. അതുകൊണ്ട് കാനോനിക നമസ്ക്കാരത്തിൻെറ സ്വഭാവത്തെ ഉൾക്കൊള്ളാൻ ശ്രമിക്കേണ്ടത് ഏറ്റവും ആവശ്യമാണ്. ദൈവപൈതലിന് സ്വർഗ്ഗീയപിതാവിൻെറ അടുക്കൽ ആനന്ദം അനുഭവിക്കാൻ കേവലം പങ്കു ചേരൽ മതിയോ, സ്വന്തമായി ഒന്നും പറയാൻ അർഹതയില്ലേ എന്നു ചോദിച്ചേക്കാം. ഇവിടെയാണ് യാമപ്രാർത്ഥനയിൽ സ്വന്തം ആവശ്യങ്ങളും മറ്റുള്ളവർക്കുവേണ്ടിയുള്ള അപേക്ഷകളും സമർപ്പിക്കുവാനുള്ള നിശബ്ദ ധ്യാനനിമിഷങ്ങളുടെ പ്രാധാന്യം വ്യക്തമാകുന്നത്. യാമപ്രാർത്ഥനയുടെ ഇടയ്ക്കും അവസാനവും നിശബ്ദ ധ്യാനനിമിഷങ്ങൾ ഉള്ള രീതിയിലാണ് ആരാധന ക്രമീകരിക്കേണ്ടത്.

കാനോനിക നമസ്ക്കാരത്തിൻെറ സമാപനത്തിൽ, പ്രത്യേക അപേക്ഷകൾ ഉൾപ്പെടുത്തുന്നത് ഓർത്തഡോക്സ് ആരാധനാരീതിക്ക് അനുയോജ്യമാണ് എന്നും എടുത്തു പറയട്ടെ.

**ഫാ. ഡോ. ജേക്കബ് കുര്യൻ**

ധ്യാനപംക്തി

# സുവിശേഷകിരണങ്ങൾ

## പെന്തിക്കൊസ്തി ഞായർ (മെയ് 18)
## വി. യോഹ. 15:1-14; 14:1-17, 16:-15

സഭാസമൂഹം രൂപംകൊള്ളുന്ന ഒന്നാം ദിവസം. ''ഞാൻ സകല ജഡത്തിന്മേലും എന്റെ ആത്മാവിനെ പകരും'' എന്ന വാഗ്ദാനം ഇവിടെ നിറവേറുന്നു. (യോവേൽ 2:28). മനുഷ്യന്റെ തിന്മ നിമിത്തം മനസ്സുമടുത്ത് മനുഷ്യനിൽ നിന്ന് എടുത്ത് കളഞ്ഞത് (ഉല്പ6:3), തിരികെ നല്കി മനുഷ്യനെ വീണ്ടും സമ്പന്നനും ശാശ്വതാവകാശിയുമാക്കിയിക്കുന്നു. ദൈവത്തിന്റെ ആത്മാവ് അഗ്നിയും, ചൂടും, വെളിച്ചവും വാക്കുമായി അപ്പസ്തോലന്മാരുടെ മേൽ ആവസിക്കുമ്പോൾ അവരിലുണ്ടാകുന്ന 'ഫല'മാണ് ശ്രദ്ധിക്കേണ്ടത്. (ഗലാ. 5:22-23)

1. ദൈവാത്മാവ് പാപം, നീതി, ന്യായവിധി എന്നിവയെക്കുറിച്ച് ബോദ്ധ്യം വരുത്തുന്നു. ഇവ മൂന്നിനെയും പറ്റി സഭാംഗങ്ങളെയും, ലോകത്തെയും ബോദ്ധ്യപ്പെടുത്താൻ സഭയ്ക്ക് ചുമതലയുണ്ട്. ഇവയെ നിസാരമാക്കി തള്ളി, അവഗണിക്കുന്നതുമൂലമാണ് ഇത്രയധികം അവ്യവസ്ഥിതി മനുഷ്യസമുദായത്തിലുണ്ടാകുന്നത്.

2. യേശുവിന്റെ അന്യാപദേശങ്ങൾക്ക് വ്യാഖ്യാനം നൽകി നമ്മെ ഗ്രഹിപ്പിക്കുന്നത് പരിശുദ്ധാത്മാവാണ്. പരിശുദ്ധാത്മാവിലല്ലാതെ യേശു ദൈവപുത്രൻ എന്ന് സമ്മതിച്ച് ഏറ്റുപറയുന്നതിനോ, ദിവ്യവചനങ്ങളുടെ അക്ഷയഖനിയായ വി.ഗ്രന്ഥത്തെ വ്യാഖ്യാനിക്കുന്നതിനോ കഴിയുന്നതല്ല. അല്ലാത്ത വ്യാഖ്യാനശ്രമങ്ങൾ സഭയിൽ പിളർപ്പിനേ വഴിതെളിച്ചിട്ടുള്ളൂ. തിരുവചനം പഠിയ്ക്കുകയും, പഠിപ്പിക്കുകയുംവ്യാഖ്യാനിക്കുകയും ചെയ്യുന്നവർ പരിശുദ്ധാത്മ സഹായത്തിനായി പ്രാർത്ഥിക്കട്ടെ.

3. അഗ്നിനാവുകളായിട്ടാണ് ദിവ്യാത്മാവ് ശിഷ്യന്മാരിൽ ആവസിച്ചത്. അധരങ്ങളുടെയും വാക്കുകളുടെയും ശുദ്ധീകരണവും, സ്ഫുടം ചെയ്യലും ഇല്ലെങ്കിൽ വാക്ക് 'വക്കാണ' മായി മാറും. ഞാൻ ശുദ്ധിയില്ലാത്ത അധരങ്ങളുള്ള ഒരു മനുഷ്യൻ (യശ 6:5) എന്നാണല്ലോ ദീർഘദർശിയുടെ ഏറ്റുപറച്ചിൽ. യോഗ്യമായസംസാരം മനുഷ്യജീവിതത്തിലേയും, മനുഷ്യബന്ധങ്ങളുടെയും സുവർണ്ണ നൂലാണ്. മനുഷ്യൻ സാധൂകരിക്കപ്പെടുകയോ, ശിക്ഷിക്കപ്പെടുകയോ ചെയ്യുന്നതിന് വാക്ക് പ്രധാനമായ ഒരു നിമിത്തവുമാണ്.

ദൈവ വചനം മനനം ചെയ്യുമ്പോൾ നമ്മുടെ ഹൃദയം ജ്വലിക്കുന്നു എന്ന പാഠം ഇവിടെ പ്രസക്തമാണ്.

4. ആത്മനിറവിൽ ശിഷ്യന്മാർ പറഞ്ഞ പാവനവാക്കുകൾ കേഴ്വിക്കാർക്ക് അനായാസം അവരവരുടെ ഭാഷയിൽ ഗ്രഹിക്കാവുന്നതു തന്നെയായിരുന്നു. അന്യഭാഷയെന്നാൽ ''അവ്യക്ത ശബ്ദങ്ങൾ'' എന്ന് അർത്ഥമാകുന്നില്ല.

5. ശിഷ്യന്മാർ ആത്മാവസരത്തിനായി ഏകാഗ്രതയോടെ കാത്തിരുന്നു. ഈ കാത്തിരിപ്പ് ഏതു സന്ദർഭത്തിലും ആവശ്യമാണ്. പ്രാപിക്കുന്നതിന്റെ മാഹാത്മ്യം കാത്തിരിപ്പിന്റെ ഏകാഗ്രതയിലൂടെ പ്രകടമാകട്ടെ!

## പെന്തിക്കൊസ്തിക്കു ശേഷം ഒന്നാം ഞായർ (മെയ് 25)
## വി.യോഹ. 6:26-35

അത്ഭുതങ്ങളും അടയാളങ്ങളും എക്കാലവും മനുഷ്യരെ ആകർഷിക്കുന്നവയാണ്. ''അടയാളം'' അന്വേഷിക്കുന്നവർ സാത്വികന്മാരിൽപ്പോലുമുണ്ടാകാം(1 ശാമു. 10:7; ലൂക്കാ 1:18). എന്നാൽ 'അടയാളം' എന്തോ ഒന്നിന്റെ അടയാളം ആണെന്നും, മറ്റൊന്നിന്റെ വരവിനെ അഥവാ സാന്നിദ്ധ്യത്തെ അതു ലക്ഷ്യപ്പെടുത്തുന്നുവെന്നും മറക്കാൻ പാടില്ല. ''അത്ഭുതങ്ങൾ'' കണ്ടു ഭ്രമിച്ച് അതാണ് സർവ്വവും എന്നു ചിന്തിക്കുന്നവർ അതിനപ്പുറത്തേക്ക് ചിന്ത പായിക്കാൻ അറയ്ക്കുന്നവരാണ്. ഈ സത്യത്തിലേക്കാണ് കർത്താവിന്റെ വാക്കുകൾ വിരൽ ചൂണ്ടുന്നത്.

1. നിത്യജീവനു നിമിത്തമാകുന്ന കാര്യങ്ങൾക്കാണ് പ്രാധാന്യം നൽകേണ്ടത്. 'അത്ഭുത'കരമായ ആഹാര വർദ്ധന ജനം കണ്ടു ബോദ്ധ്യപ്പെട്ടതാണ്. പക്ഷെ കേവലം ആഹാരം അനായാസേന ലഭ്യമാകുന്നു എന്നതിനുപരി ദൈവരാജ്യത്തിലേക്കുള്ള

പ്രയാണത്തിൽ ആശ്വാസമേകുന്ന ആത്മീക ഭക്ഷണത്തെപ്പറ്റി അന്വേഷിക്കണമെന്നാണ് കർത്താവിന്റെ കല്പന. "അത്ഭുതങ്ങൾ" ചെയ്യാൻ പലർക്കും കഴിഞ്ഞേക്കും. കള്ളക്രിസ്തുക്കളും കള്ള പ്രവാചകന്മാരും, പിശാചുക്കൾ പോലും അത്ഭുതങ്ങൾ പ്രവർത്തിച്ചേക്കാം. അത്ഭുതങ്ങൾ വഴി മനുഷ്യശ്രദ്ധയെ ജയിക്കാനും. അവർ ശ്രമിച്ചേക്കും. പക്ഷെ അവയൊന്നും സ്ഥായിയായ പ്രയോജനമുള്ളതോ നിത്യജീവനിലേക്ക് ആനയിക്കുന്നവയോ അല്ല.

2. സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്ന അപ്പമാണ് ഈ ഭക്ഷണം. ഇത് നൽകാൻ ദൈവത്തിനേ കഴിയൂ. മന്ന "അത്ഭുത" ഭക്ഷണമായിരുന്നു. പക്ഷെ മന്നായെക്കാൾ വലുത് മന്ന നൽകിയ ദൈവമാണെന്ന് യിസ്രായേലും മറന്നുപോയി!

3. "നീ അടയാളം ചെയ്താൽ നിന്നിൽ വിശ്വസിക്കാം." എന്നമനോഭാവത്തെയാണ് യേശു ചോദ്യം ചെയ്യുന്നത്. അത്ഭുതം കണ്ടിട്ടുള്ള വിശ്വാസം ക്ഷണികമാണ്. അത്ഭുതവുമില്ല, അടയാളവുമില്ല എന്നയാൾ വിശ്വസിക്കാൻ തയ്യാറാണോ?. കാണാതെ പോലും വിശ്വസിക്കുന്നവർ കണ്ടു വിശ്വസിക്കുന്നവരേക്കാൾ ഭാഗ്യവാന്മാരാണല്ലോ. സുഖത്തിലും ദുഃഖത്തിലും ഒന്നുപോലെ ദൈവത്തെ ആശ്രയിക്കുകയും അന്വേഷിക്കുകയും ചെയ്യുന്നതാണ് യഥാർത്ഥ ഭക്തിയുടെ വഴി.

4. ദൈവത്തിന്റെ പ്രവൃത്തി മനുഷ്യനും ചെയ്യണം. വേറിട്ടൊരു പ്രവർത്തി മനുഷ്യനു പാടില്ല. ഏതു സാഹചര്യത്തിലും ഇതു മാത്രമാണ് അളവുകോൽ. " ഈ സാഹചര്യത്തിൽ കർത്താവ് എന്തുചെയ്തേനേ..........." എന്ന അന്വേഷണം എപ്പോഴും പ്രസക്തമാണ്. "ദൈവത്തിന്റെ പ്രവർത്തി ചെയ്യാൻ ഞങ്ങൾ എന്തു ചെയ്യേണം?" എന്നചോദ്യം നമ്മുടെ നാവിൽ നിന്നും ഉയരേണ്ടതല്ലേ?

5. ഞാൻ ജീവന്റെ അപ്പമാകുന്നു എന്ന പ്രഖ്യാപനം ആഹ്ളാദത്തോടും നന്ദിയോടും നാം ശ്രദ്ധിക്കണം. ഈ ആഹാരം മാത്രമാണ് നമുക്കാശ്രയം. ഈ ജീവിതത്തിലും അപ്പുറത്തും!

## പെന്തിക്കൊസ്തിക്കു ശേഷം രണ്ടാം ഞായർ (ജൂൺ 1) വി. മത്തായി 10: 5-16

ശിഷ്യരെ ആദ്യമായി 'പാരിഷ് മിഷന്', അയയ്ക്കുമ്പോൾ കർത്താവു നൽകുന്ന നിർദ്ദേശങ്ങളാണ് നമുക്ക് മുമ്പിൽ.

1. തുടക്കത്തിൽ അന്താരാഷ്ട്ര തലത്തിലേക്കല്ല വന്നിരുന്നവർ അയയ്ക്കപ്പെടുന്നത്. തുടക്കം പരിമിതമായ തലത്തിൽ മാത്രം- "യിസ്രായേലിൽ നിന്നും നഷ്ടപ്പെട്ട ആടുകളുടെ അടുക്കലേക്കാണ് ആദ്യം അവരുടെയാത്ര. അവരും എബ്രായർ തന്നെ. "ന്യായപ്രമാണം അറിയാത്ത ഈ ജനം"(വി.യോഹ. 7: 49) എന്ന് പരീശന്മാർ പരിഹസിച്ചുപറയുന്നത്,ഇവരെപ്പറ്റിയാണ്. ന്യായപ്രമാണ നിബന്ധനകളെപ്പറ്റി കാര്യമായ അറിവില്ലാത്ത സാധാരണ മനുഷ്യർ. അവർ അധികം പേരും ഗ്രാമവാസികളുമായിരുന്നു. അറിവില്ലായ്മയാണ് അവരുടെ പീഢാകാരണം. അറിവും ദർശനവുമില്ലാത്തിടത്ത് ജനം വഴിവിട്ടു നടക്കും. അവരെ പരീശർ തള്ളിക്കളഞ്ഞിരുന്നു. പക്ഷെ കർത്താവ് അവരെ തള്ളിയില്ല. ഇടയനില്ലാത്ത ആ ആടുകളെപ്പറ്റി തനിക്കു മനസ്സലിവ് തോന്നി.

2. ശിഷ്യന്മാരുടെ ചുമതലകൾ ശ്രദ്ധേയമാണ്. രോഗികളെ പരിചരിച്ച് സൗഖ്യം നൽകണം, മരിച്ചവരെ ഉയർപ്പിക്കണം, ദൈവരാജ്യം പ്രസംഗിക്കണം. 'മിഷൻ' എന്നതിന്റെ അന്തർതലങ്ങൾ തേടുന്നവർക്ക് ഇതാണ് സാധനാപാഠം. ഇതും സഭയുടെ ഉത്തരവാദിത്വം തന്നെ. നഷ്ടപ്പെട്ടുപോയ ആടുകളെപ്പറ്റി മനസ്സലിവില്ലാത്തത് 'സഭ' എന്നപേരിനർഹമല്ല.

3. മിഷനറിമാർ ലളിത ജീവിതം നയിച്ച് "ലോകക്കാരല്ലാതെ" പ്രവർത്തിക്കണം. മറ്റു ലൗകീക ഉദ്യോഗം പോലെ ഒരുദ്യോഗമല്ല ഇത്. പക്ഷെ അവരുടെ പ്രേക്ഷകനും ഉത്തരവാദിയും ദൈവമാണ്. പ്രതിഫലം നൽകുന്നതും ദൈവം തന്നെ.

ഈ ശിഷ്യരെ അവഗണിച്ച് നിസ്സാരമാക്കാൻ ശ്രമിക്കുന്നവർക്ക് വരുന്ന ശിക്ഷാവിധി ഭയാനകമാണ്.

4. എങ്കിൽ മിഷനറിമാർ രണ്ടു സംഗതികളിൽ നിതാന്ത ജാഗ്രത പുലർത്തണം. ജ്ഞാനവും, ജീവിത വിശുദ്ധിയും. പഠനം കൊണ്ടും മനനം കൊണ്ടും ജ്ഞാനവും സുകൃതാഭ്യാസത്താൽ വിശുദ്ധിയും പരിപാലിക്കാതെ ആർക്കും മിഷനറിയായി നിലനില്ക്കാനാവില്ല. ലോകത്തിന്റെ കുത്തൊഴുക്കിൽ ഒഴുകികൊണ്ട് മിഷനറി പ്രവർത്തനം നടത്തുന്നത് കൂടുതൽ ഫലവത്താകും എന്നചിന്ത ആത്മഹത്യാപരമാണ്.

5. നഷ്ടപ്പെട്ടുപോയ ആടുകളുടെ പരിചരണവും, സുവിശേഷഘോഷണവും, മിഷൻ പ്രവർത്തനവും സഭയുടെ സുപ്രധാന ചുമതലയാണ്. മിഷനറിമാരെ

സംരക്ഷിക്കാനുള്ളചുമതല ജനങ്ങൾക്കുമുണ്ടെന്ന് സുവിദിതമാണല്ലോ.

### പെന്തിക്കോസ്തിക്കു ശേഷം മൂന്നാം ഞായർ (ജൂൺ 8) വി.യോഹ. 6: 35-46

നിത്യജീവന്റെ വഴിയാഹാരത്തെ പുരസ്കരിച്ചുള്ള യേശുവിന്റെ വാക്കുകൾക്ക് വീണ്ടും കാതോർക്കാം. കൂട്ടത്തിൽ, തന്നെ സമീപിക്കുന്ന ആരെയും അവഗണിച്ചു നിരാശപ്പെടുത്താത്ത മഹാമനസ്കതയ്ക്കു മുമ്പിൽ നമിക്കുകയും ചെയ്യാം!

(1) ലൗകീക മായയിൽ നിന്നുയർന്നു ജീവിക്കാനാഗ്രഹിക്കുന്ന അനേകരുണ്ട്. നിരാശർ, ജീവിതത്തിൽ കുറ്റബോധം അവശേഷിക്കുന്നവർ, നഷ്ടബോധത്താൽ വലയുന്നവർ, ലൗകീകതയാൽ സംതൃപ്തി നേടാത്തവർ തുടങ്ങി പലരും. ബുദ്ധിജീവികളിലും ചിലർ ഇത്തരക്കാരാണ്. കുത്തഴിഞ്ഞ ജീവിതത്തിൽ കഴിഞ്ഞിട്ട് മനസ്സുതിരിഞ്ഞുവരുന്നവർക്കും യേശുവിന്റെ വാക്കുകൾ കർണ്ണപീയൂഷമായി ഭവിക്കും. "എന്റെ അടുക്കൽ വരുന്നവനു വിശക്കുകയില്ല; എന്നിൽ വിശ്വസിക്കുന്നവൻ ദാഹിക്കുകയുമില്ല...... എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളയുകയില്ല." ഈ വചനങ്ങളുടെ ലാളിത്യവും സൗന്ദര്യവും എത്ര മഹനീയം!

(2) ദൈവം എല്ലാവരെയും പഠിപ്പിക്കുകയും ബുദ്ധി ഉപദേശിക്കുകയും ചെയ്യുന്നു (യശ. 54:13). ഈ പഠിപ്പിക്കൽ പുത്രനിലൂടെ സാധിതപ്രായമാകുന്നു. പുത്രനെ കാണുകയും ശ്രദ്ധിക്കുകയും ചെയ്യുന്നവർ പിതാവിനെ കാണുകയും കേൾക്കുകയും ചെയ്യുന്നു.

(3) യേശുവുമായി ശാരീരികവും, മാനസികവും, ബുദ്ധിപരവുമായ ബന്ധമില്ലാതെ നമുക്ക് 'ജീവനുള്ള' ജീവികളായിരിപ്പാൻ നിവൃത്തിയില്ല. പരിശുദ്ധ കുർബാനയെ സമീപിക്കുമ്പോൾ ഈ മധുരചിന്തകൾ നമ്മുടെ മനസ്സിൽ ഇരമ്പലുണ്ടാക്കണം. തന്റെ ശരീര രക്തങ്ങൾ വഴി തന്റെ ജീവൻ തന്നെ നമ്മിലേക്ക് പ്രസരിപ്പിക്കുന്ന ദൈവസ്നേഹം എത്ര അഗാധം!

(4) പിതാവ് എല്ലാവരേയും തന്നിലേക്ക് ആകർഷിക്കുന്നു. ഇത് നിരന്തരമായ പ്രക്രിയയാണ്. നിർബന്ധത്താലല്ല സ്നേഹമൂലം പ്രതികരിച്ച് നാം ആകർഷിക്കപ്പെടണം എന്നതാണ് അവിടുത്തെ ആഗ്രഹം. ഇങ്ങനെ "ആകർഷിക്കുന്നതിന്" ലളിതവും നിസ്സാരമെന്നു തോന്നുന്നതുമായ മാർഗ്ഗങ്ങൾ അവിടുന്ന് ഉപയോഗിച്ചേക്കാം. അവയെ നാം അവഗണിക്കാൻ പാടില്ല. "ഈ ചെറിയവരിൽ ഒരുവനെയും നിന്ദിക്കരുത്." എന്ന് കർത്താവ് കൽപ്പിക്കുന്നതുപോലെ അവിടുന്നു നൽകുന്ന നല്ലപ്രേരണകളെ നാം അവഗണിക്കരുത് - ഒരിക്കലും.

### പെന്തിക്കോസ്തിക്കു ശേഷം നാലാം ഞായർ (ജൂൺ 15) വി. ലൂക്കോ 10: 1-16

ശിഷ്യന്മാരുടെ വിശാലസംഘത്തിൽനിന്നും എഴുപതുപേരെ (ചില പാഠഭേദങ്ങളിൽ 72 എന്നു കാണുന്നു) രണ്ടുപേർവീതം താൻ സുവിശേഷ ഘോഷണാർത്ഥം പോകാൻ ഉദ്ദേശിച്ചിരുന്ന സ്ഥലങ്ങളിലേക്കയച്ചു. വിത്തു വിതയ്ക്കാനല്ല, വിളഞ്ഞ വയൽ കൊയ്തെടുക്കാനാണ്. അവർക്കു നൽകുന്ന നിർദ്ദേശങ്ങളും, അനുതാപമില്ലാത്തവരുടെ മേലുള്ള ന്യായവിധിയുമാണ് ഇന്നത്തെ പാഠഭാഗം. രണ്ടുപേരെ വീതം അയയ്ക്കുന്നത്, പരസ്പരം കൈത്താങ്ങൽ നൽകുന്നതിനും ആത്മീക ജീവിതത്തിന്റെ ദൃഢതയ്ക്കും, പാവനമായ സ്നേഹവും കരുതലും പങ്കുവയ്ക്കുന്നതിനും അവസരമുണ്ടായിരിക്കുന്നതിനാകാം. മിഷനറിമാർ "ഒറ്റയാൻ" ജീവിതത്തിനു തുനിയുന്നതിനേക്കാൾ ഭേദം ഇതാണല്ലോ.

(1) കൊയ്ത്തു വളരെ, വേലക്കാർ ചുരുക്കം. കൊയ്ത്തിന്റെ ഉടമയായ ദൈവമാണ് വേലക്കാരെ 'വിളി'ക്കുന്നത്. വേണ്ടത്ര വേലക്കാരില്ലെങ്കിൽ വേണ്ടവണ്ണം കൊയ്ത്തും മെതിയും പൂർത്തിയാവില്ല. ഈ 'വിളി'യും ആകർഷിക്കലും ഇന്നും തുടരുന്നു. എത്രപേർ ആ വിളിയോട് പ്രതികരിക്കും? വിതച്ച്, വിളവ് പാകമാകുന്നതുവരെ ശുശ്രൂഷിച്ചത് മറ്റാരൊക്കെയോ ആണ്. കൊയ്തെടുക്കാൻ പാകത്തിന് വയൽ തയാറായിരിക്കുന്നു. ദൈവരാജ്യം വന്നെത്തിയ വാർത്ത അറിയിക്കുകയേ വേണ്ടു. മനസ്സുകളെ നേർവഴിക്കു തിരിക്കുന്നതും ദൈവം തന്നെ. എങ്കിലും കൊയ്ത്തുകാരെക്കൊണ്ട് ആവശ്യമുണ്ട്. ആത്മീക- സഭാ ശുശ്രൂഷാംഗങ്ങളിലെ ഈ കൊയ്ത്തുകാരുടെ ജോലി ഏറ്റെടുക്കാൻ ആളുണ്ടാവണം.

(2) ചെന്നായ്ക്കളുടെ ഇടയിലെ കുഞ്ഞാടുകളുടെ നില വളരെ അപകടം പിടിച്ചതാണ്. ബുദ്ധിയും പരമാർത്ഥതയും വേണ്ടുവോളമില്ലെങ്കിൽ വഴിതെറ്റിച്ചു കുടുക്കിലാക്കി നശിപ്പിക്കുന്ന ചെന്നായുടെ പിടിയിൽപെട്ടതു തന്നെ. ജ്ഞാനവും വിശുദ്ധിയുമില്ലാതെ ഏതു ജീവിതമാണ് വിജയിക്കുക?

(3) സമാധാനാശംസ മിഷനറിയുടെ പ്രഥമകർത്തവ്യമാണ്. സമാധാനവും സമാധാന ദാതാവും ദൈവമാണ്. 'യിസ്രായേലിന്മേൽ സമാധാനമുണ്ടാകട്ടെ' എന്ന ആശംസ അന്നും ഇന്നും ഏറെ ഹൃദ്യമാണ്. സമാധാനം അറിഞ്ഞനുഭവിക്കാത്ത ഒരാളിന് അത് ആശംസിക്കാനാവുമോ? ഇല്ലെങ്കിൽ അതിനെന്തർത്ഥം?

(4) 'ദൈവരാജ്യം വന്നെത്തിയിരിക്കുന്നു' എന്നതാണ് മിഷനറി വാക്യം. അതിനും സാക്ഷിയാണ് മിഷനറി. ദൈവരാജ്യത്തിൻെറ ശ്രേഷ്ഠതയിലേക്കു മനുഷ്യരെ ഉയർത്തുക എന്നത് ദൈവത്തിൻെറ ആഗ്രഹം. അതുതന്നെയാണ് "കൊയ്ത്തുകാരാ"യ സുവിശേഷകൻ ഭരമേൽക്കുന്ന വേലയും.

(5) എങ്കിലും ഈ വചനം കേട്ടിട്ടും വഴങ്ങാത്തവർക്കും വിശ്വസിക്കാത്തവർക്കും, വിശ്വസിച്ചു മനം തിരിയാത്തവർക്കുമുണ്ടാകാൻ പോകുന്ന ശിക്ഷ ഭയാനകമാണ്. കേട്ടിട്ടു മനം തിരിയാത്തവനാണ്, കേൾക്കാനവസരം ലഭിക്കാതെ പോയവനേക്കാൾ ശിക്ഷാർഹൻ!

(6) മിഷനറിമാരുടെ വേലയുടെ എല്ലാ ഉത്തരവാദിത്വവും കർത്താവ് ഏറ്റെടുക്കുന്നു. അവർക്കു ലഭിക്കുന്ന സ്വീകരണമോ, തിരസ്കരണമോ, തനിക്കു ലഭിക്കുന്നതുപോലെ തന്നെ ശക്തിപ്പെടുന്നു. മിഷനറിയുടെ ജോലി എത്ര ശ്രേയസ്കരം! കർത്താവ് അവരോടൊപ്പമുണ്ടല്ലോ.

# ഭിന്നതകൾ വെടിഞ്ഞ് ഐക്യത്തിൽ മുന്നേറുക സഭാ വർക്കിംഗ് കമ്മറ്റി

കോട്ടയം: ദീർഘനാളത്തെ വ്യവഹാരങ്ങൾക്ക് അന്ത്യം കുറിച്ചുകൊണ്ട് മലങ്കരസഭ സംബന്ധിച്ച് ഇന്ത്യയുടെ പരമോന്നത നീതി പീഠം പുറപ്പെടുവിച്ചിരിക്കുന്ന ഉത്തരവിനെ മാനിച്ച് ഭിന്നതകൾ വെടിഞ്ഞ് സഭാസമാധാനം പുന:സ്ഥാപിച്ച് ഐക്യത്തിന്റെ പാതയിലൂടെ മുന്നേറുവാൻ പരി:ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ പുറപ്പെടുവിച്ചിരിക്കുന്ന ആഹ്വാനം തികച്ചും സ്വാഗതാർഹമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭാ വർക്കിംഗ് കമ്മറ്റി അംഗീകരിച്ച പ്രമേയത്തിൽ വ്യക്തമാക്കി.

കോടതി വിധിയെത്തുടർന്ന് ഇരുവിഭാഗവും നിയോഗിച്ചിരുന്ന അനുരഞ്ജന സമിതികൾ പലവട്ടം ഒത്തുചേർന്ന് സഭാസമാധാനത്തിനാവശ്യമായ രൂപരേഖ തയ്യാറാക്കിയശേഷം ഏകപക്ഷീയമായി അതിൽ നിന്നും പിന്മാറിയത് പാത്രിയർക്കീസ് പക്ഷമാണ്.

കോടതി അംഗീകരിച്ച് സ്ഥാപിച്ചിരിക്കുന്ന സഭാ ഭരണഘടനക്ക് വിധേയത്വം പ്രഖ്യാപിച്ച് മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായുമായ പരി: ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ ബാവായ്ക്കു പ്രതിജ്ഞ എഴുതിക്കൊടുക്കുന്ന മെത്രാപ്പോലീത്തമാരെ അവരവരുടെ സ്ഥാനങ്ങളിൽ തുടരുന്നതിന് നടപടികൾ സ്വീകരിക്കുന്നതാണെന്ന് സഭാ മാനേജിംഗ് കമ്മറ്റിയും, പരി: സുന്നഹദോസും ആവർത്തിച്ചു പ്രഖ്യാപിച്ചിട്ടുള്ളതാണ്.

പരി: പാത്രിയർക്കീസ് ബാവ സഭാഭരണഘടന അംഗീകരിച്ചിട്ടുള്ളതും, അത് സംബന്ധിച്ചഎല്ലാ ആക്ഷേപങ്ങളും ഉപേക്ഷിച്ചിട്ടുള്ളതും മേലിൽ പാത്രിയർക്കീസിനോ പാത്രിയർക്കീസ് പക്ഷത്തിനോ പിൻതിരിഞ്ഞ് ഭരണഘടനയുടെ സാധുത ചോദ്യം ചെയ്യുവാൻ പാടില്ലാത്തതാകുന്നുവെന്നും, പാത്രിയർക്കീസിന് 1934 ലെ ഭരണഘടനാനുസൃതമായ ബന്ധം മാത്രമേ മലങ്കരസഭയുമായിട്ടുള്ളുവെന്നും സുപ്രീംകോടതിവിധി ന്യായം 142(6,9)- ാം ഖണ്ഡികയിൽ അസന്നിഗ്ധമായി പ്രഖ്യാപിച്ചിട്ടുള്ളതുമാണ്.

ഭരണഘടനാ വ്യവസ്ഥകൾക്ക് വിധേയമായി അന്ത്യോഖ്യാ പാത്രീയർക്കീസുമായുള്ള ബന്ധം പുനസ്ഥാപിക്കുവാൻ മലങ്കരസഭ എന്നാളും സന്നദ്ധമാണ്. കോടതി വിധിക്കും കോടതി അംഗീകരിച്ച് സ്ഥാപിച്ചിരിക്കുന്ന സഭ ഭരണഘടനയിലെ വ്യവസ്ഥകൾക്ക് വിരുദ്ധമായും പുത്തൻ വ്യവസ്ഥകൾ മുന്നോട്ട് വച്ചുകൊണ്ട് പുതുതായി അനുരജ്ഞന സമിതിക്ക് രൂപം നല്കികൊണ്ടുള്ള പാത്രിയർക്കീസ് പക്ഷത്തിന്റെ നിലപാട് യാതൊരു കാരണവശാലും അംഗീകരിക്കുക സാദ്ധ്യമല്ല, വർക്കിംഗ് കമ്മറ്റി ചൂണ്ടി കാട്ടി. പരി: ബസേലിയോസ്സ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വൈദികട്രസ്റ്റി ഫാ.മത്തായി നൂറനാൽ, അത്മായ ട്രസ്റ്റി പി.സി. എബ്രാഹം, സഭാസെക്രട്ടറി ഏ.കെ. തോമസ് റവ:ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പ, ഫാ:ടി.ജെ.ജോൺ, ഫാ:സി.ജെ. പുന്നൂസ്, കെ.എം.മാത്യു, ജഗൻ പീലിപ്പോസ്, എം.ടി. പോൾ, അഡ്വ:കെ.ജോർജ് എന്നിവർ സംസാരിച്ചു.



**Fr. Philip Kuruvilla,** Dean of Administration of the Orthodox Seminary in Bhilai, M.P, is proceeding to west minister College, U.K. to complete his dissertation for an M.Th in Applied Theology from Orthodox University.

**THOUGHT FOR THE MONTH**

"സമ്പൂർണ്ണ മദ്യ വർജ്ജനം മിതമായ മദ്യപാനത്തേക്കാൾ എളുപ്പമാണ്"

നമ്പർ : 31/97

# തിരുവിതാംകോട്പള്ളി: പ. ബാവായുടെ കല്പന

നമ്മുടെ എല്ലാപള്ളികളിലെയും വികാരിമാർക്കും ദേശത്തുപട്ടക്കാർക്കും പള്ളിക്കൈക്കാരന്മാർക്കും ശേഷം ജനങ്ങൾക്കും വാഴ്വ്.

പ്രിയരേ,

നിങ്ങൾ ഏവരുടെയും ക്ഷേമം ചോദിച്ചുകൊണ്ട് നാം എഴുതി അറിയിക്കുന്നത്.

ചരിത്രപ്രസിദ്ധമായ നമ്മുടെ തിരുവിതാംകോട് പള്ളിയെ സംബന്ധിച്ച് നിങ്ങൾ അറിവുള്ളവരാണല്ലോ. മാർത്തോമ്മാശ്ളീഹാ മലങ്കരയിൽ സ്ഥാപിച്ച പള്ളികളിൽ ഒന്നായ ഈ പള്ളിയെപ്പറ്റി പ്രാചീനകാലം മുതൽ അറിവുണ്ട്. ഈ പള്ളി മലങ്കരയുടെ ദക്ഷിണ ഭാഗത്ത് തണ്ടിൻമേൽ ഉയർത്തപ്പെട്ട വിളക്കുപോലെ പരിലസിക്കുവാൻ സഹായിക്കേണ്ടത് ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളായ നമ്മുടെ ചുമതലയാണ്. ഈ ദേവാലയവും അതിനോടനുബന്ധിച്ചുള്ള ബാലഭവനും നമ്മുടെ സഭയുടെ ഒരു അഭിമാനമായി കരുതണം.

എന്നാൽ പ്രസ്തുത ദേവാലയം പഴക്കംകൊണ്ട് ജീർണിച്ചു തുടങ്ങിയിരിക്കുന്നു. ഇവിടെ വളരെ ചുരുക്കം ഇടവകക്കാർ മാത്രമാണുള്ളത്. ഇത് ഒരു തീർത്ഥാടന പ്രാധാന്യം ഉള്ള അതിപുരാതന ദേവാലയമാണ്. തീർത്ഥാടകരായി എത്തുന്നവർക്ക് ഒരു ദിവസം താമസിക്കുന്നതിനും വിശ്രമിക്കുന്നതിനുമുള്ള സൗകര്യം ഇല്ല. ജീർണിച്ച കെട്ടിടങ്ങൾ പൊളിച്ചുമാറ്റി പുരാതന ദേവാലയം അതേ പടി നിലനിർത്തിക്കൊണ്ട് അശരണരായ കുഞ്ഞുങ്ങൾക്ക് താമസിക്കുവാനുള്ള ഒരു പുതിയ കെട്ടിടവും തീർത്ഥാടകർക്ക് വിശ്രമിക്കുന്നതിനുള്ള ഒരു സത്രവും എത്രയും വേഗം നിർമ്മിക്കേണ്ടത് ആവശ്യമായിരിക്കുന്നു. അതിനുവേണ്ടിഒരു പ്രൊജക്ട് റിപ്പോർട്ടും പ്ളാനും എസ്റ്റിമേറ്റും എല്ലാം തയ്യാറാക്കി കഴിഞ്ഞിരിക്കുന്നു. ഇതിന് 20 ലക്ഷം രൂപ ചെലവ് വരുമെന്ന് പ്രതീക്ഷിക്കുന്നു.

മേൽപ്പറഞ്ഞ നല്ല സംരംഭത്തിന് മലങ്കര സഭയിലെ കേരളത്തിന് ഉള്ളിലും പുറത്തും ഉള്ള എല്ലാ പള്ളികളും സാമ്പത്തിക ശേഷിയുള്ള വ്യക്തികളും ഉദാരമായിസംഭാവനകൾ നൽകണമെന്ന് നാം നിങ്ങളോട് സ്നേഹത്തോടെ നിർബന്ധപൂർവം അറിയിക്കുന്നു. ഈ പിരിവ് നടത്തുന്നതിനും രസീതുകൾ നൽകി തുക ശേഖരിക്കുന്നതിനും ഈ പള്ളിയുടെ വികാരിയും മാനേജരുമായി പ്രവർത്തിക്കുന്ന നമ്മുടെ കെ. എം.ഉമ്മൻ കത്തനാരെ ഈ കല്പന മൂലം നാം ചുമതലപ്പെടുത്തുന്നു. ഈ ഫണ്ട് പിരിവും ചെലവും സംബന്ധിച്ച കണക്കുകൾ ഓരോ മാസാവസാനവും നമ്മുടെ പേർക്ക് അയച്ചു തരേണ്ടതാണ്. ഈകല്പനയുടെ കാലാവധി ഒരു വർഷത്തേയ്ക്കു മാത്രമാണ്.

18.3.'97

## ഷഷ്ടിപൂർത്തിയാഘോഷിച്ചു

ബാംഗ്ളൂർ ഓർത്തഡോക്സ് കത്തിഡ്രൽ വികാരി എബ്രഹാം മാരേട്ട് അച്ചന്റെ ഷഷ്ടിപൂർത്തി 6-4-97-ൽ ബാംഗ്ളൂർ ഇടവക കത്തീഡ്രലിൽവച്ച് ആചരിച്ചു. അന്നേദിവസം 85 വയസ്സ് പൂർത്തിയായ ഡോ. ഫാ. വി.സി ശാമുവേലിനെയും യോഗത്തിൽ ആദരിക്കുകയുണ്ടായി. പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിലായിരുന്നു ആഘോഷപരിപാടികൾ നടന്നത്.

ഷഷ്ടിപൂർത്തിയിലേക്കു പ്രവേശിച്ച എബ്രഹാം മാരേട്ടച്ചൻ വൈദിക വൃത്തിയിൽ 29 വർഷം പൂർത്തിയാക്കി. ഇന്ത്യയിലും വിദേശത്തുമായി പല ഇടവകകളിലുമായി സേവനം അനുഷ്ഠിച്ചു. പതിനഞ്ചുവർഷക്കാലം ബാംഗ്ളൂർ തന്നെയായിരുന്നു പ്രവർത്തനമേഖല.

പൗലോസ് മാർ മിലിത്തിയോസ് തിരുമേനി അച്ചന്റെ പരിശ്രമങ്ങളെ അഭിനന്ദിച്ച് സംസാരിച്ചു. ആഘോഷക്കമ്മിറ്റിക്കുവേണ്ടി ശ്രീ. എം.ജി തോമസ് മംഗളപത്രവും പാരിതോഷികവും നൽകി. വിവിധ സംഘടനാ പ്രതിനിധികളും ബാംഗ്ളൂരിലെ മറ്റ് ഇടവക വികാരിമാരും പ്രതിനിധിമാരും അച്ചനെ അനുമോദിക്കുകയും ഹാരാർപ്പണം നടത്തുകയുംചെയ്തു.

ഷഷ്ടിപൂർത്തിസ്മാരകമായി ഒരു സാധുജന ഫണ്ട് രൂപീകരിക്കുവാനും ശിഷ്ടായുസ്സ് പൂർവ്വാധികം കാര്യക്ഷമതയോടെ ജനനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുവാനും ആഗ്രഹിക്കുന്നതായി അച്ചൻ പ്രസ്താവിച്ചു.

ഫാ. പി.സി ഫിലിപ്പ് സ്വാഗതവും, ട്രസ്റ്റി ശ്രീ. എം.എ ചാക്കോ കൃതജ്ഞതയും അർപ്പിച്ചു.

# ബൈബിൾ പഠനം V

ഫാ.ഓ.പി. വറുഗീസ്

(വി. മത്തായി 14,15,16 അദ്ധ്യായങ്ങൾ)

1. അശുദ്ധിയെ വെറുത്ത ആളാണ് യോഹന്നാൻ സ്നാപകൻ. അതിനു തെളിവെന്താണ്?
2. യോഹന്നാനെ കൊല്ലുവാൻ മനസ്സുണ്ടായിട്ടും ഹെരോദാവ് അതു ചെയ്യാതിരുന്നത് എന്തുകൊണ്ട്?
3. ഹെരോദാവിന്റെ ജന്മദിനാഘോഷത്തിൽ നന്നായി നൃത്തം ചെയ്തവൾ ആര്? അവൾ എന്തു സമ്മാനം ആവശ്യപ്പെട്ടു?
4. അഞ്ച് അപ്പവും രണ്ട് മീനും എന്തു ചെയ്തിട്ടാണ് ശിഷ്യന്മാരെ വിളമ്പുവാൻ ഏൽപ്പിച്ചത്?
5. കർത്താവിന്റെ വ്യക്തിഗത പ്രാർത്ഥനയ്ക്ക് (personal prayer) തെളിവ് പറയാമോ?
6. കർത്താവ് കടലിന്മേൽ നടന്നതായി പറയുന്നത് എവിടെ?അതുകണ്ട് വെള്ളത്തിന്മേൽ നടന്നത് ആര്?നടന്നപ്പോൾ എന്തുസംഭവിച്ചു?
7. കർത്താവിന്റെ വസ്ത്രത്തിന്റെ തൊങ്ങൽ മാത്രം തൊട്ടു സൗഖ്യം പ്രാപിച്ച രോഗികൾ ഏതു ദേശക്കാർ?
8. ഗലീല കടലിന്റെ ഏതു തീരത്താണ് ഗന്നസരെത്ത് ദേശം?
9. ശിഷ്യന്മാർ പൂർവന്മാരുടെ സമ്പ്രദായം ലംഘിക്കുന്നു എന്നു ആരോപിക്കുന്നതിൽ എന്താണ് പൂർവന്മാരുടെ സമ്പ്രദായം?
10. പഴയനിയമത്തിൽ ഇത് എവിടെ പറയുന്നു?
11. അതു മനുഷ്യരെ അശുദ്ധമാക്കുന്നു,ഏത്? എങ്ങനെ?
12. അവർ കുരുടന്മാരായ വഴികാട്ടികൾ അത്രേ,ആര്?
13. മനുഷ്യനെ അശുദ്ധമാക്കുന്ന ദുഃശീലങ്ങൾ ഏവ?
14. തന്നെ ആരുടെ അടുത്തേക്ക് അയച്ചിരിക്കുന്നു എന്നാണ് കർത്താവ് ശിഷ്യന്മാരോട് പറയുന്നത്?
15. "മക്കളുടെ അപ്പം എടുത്തു നായ്ക്കുട്ടികൾക്കു ഇട്ടു കൊടുക്കുന്നത് നന്നല്ല" എന്നു പറയുന്നതിന്റെ അർത്ഥം എന്താണ്?
16. യേശു നാലായിരം പേരെ ഏഴ് അപ്പം കൊടുത്ത് തീറ്റി തൃപ്തിപ്പെടുത്താനുള്ളകാരണം?
17. പരശയന്മാരുടേയും സാധൂക്യരുടേയും പുളിച്ച മാവ് എന്നുപറയുന്നത് എന്താണ്?
18. ശിഷ്യന്മാരെ കർത്താവ് ശാസിച്ചത് എന്തുകൊണ്ട്?
19. "നീ പത്രോസ് ആകുന്നു, ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും." എന്താണ് ഇതുകൊണ്ട് അർത്ഥമാക്കുന്നത്?

ശരിയുത്തരം അയക്കേണ്ട വിലാസം :
റവ. ഫാ.ഒ.പി വർഗീസ്
മാർ പക്കോമിയോസ് മൗണ്ട്,
മീമ്പാറ- 682 308, എറണാകുളം
അവസാന തീയതി - മെയ് 31

## ബൈബിൾ പഠനം - III (മാർച്ച്) ഉത്തരം

1. കർത്താവ് കുഷ്ഠരോഗിയെ തൊട്ടു, അവന്റെ കുഷ്ടരോഗം മാറി.
2. ബാല്യക്കാരനെ സൗഖ്യമാക്കണമെന്നു അപേക്ഷിച്ച ശതാധിപനെക്കുറിച്ച്.
3. അബ്രാഹാമിനോടും യിസഹാക്കിനോടും യാക്കോബിനോടും.
4. 8:14 വാക്യത്തിൽ പത്രോസിന്റെ അമ്മാവിയമ്മയെ കർത്താവ് സൗഖ്യമാക്കിയതായി പറയുന്നു.
5. തന്റെ "വാക്കു"കൊണ്ട്.
6. 53-ാം അദ്ധ്യായം 4-ാം വാക്യം.
7. 8:20, മനുഷ്യപുത്രന് തലചായിപ്പാൻ ഇടമില്ല.
8. 8:26. അവർ അൽപ്പവിശ്വാസികളായിരുന്നു.
9. 8:28 രണ്ടു ഭൂതഗ്രസ്തർ, അവർ ശവക്കല്ലറകളിൽ പാർത്തിരുന്നു.
10. 8:31;32- ഭൂതങ്ങൾ അവരിൽനിന്നു പുറപ്പെട്ട് പന്നികളിൽ പ്രവേശിച്ചു, വെള്ളത്തിൽ മുങ്ങിചത്തു.
11. പക്ഷവാതക്കാരൻ (9:2). യേശു അവരുടെ വിശ്വാസം കണ്ട് പക്ഷവാതക്കാരനോട്, "മകനെ ധൈര്യമായിരിക്ക നിന്റെ പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു' എന്നു പറഞ്ഞു.
12. മനുഷ്യനായ യേശു പാപമോചനം നൽകുന്നു.
13. ചുങ്കം പിരിക്കുന്ന തൊഴിൽ (9:9)
14. ഞാൻ നീതിമാന്മാരെയല്ല പാപികളെ വിളിപ്പാൻ അത്രെ വന്നത്. (9:13)
15. ഹോശേയ 6:6

### എല്ലാ ചോദ്യങ്ങൾക്കും ശരിയുത്തരം അയച്ചവർ

1. Mrs. Mary George, Mumbai
2. Mrs. Mary Skariah, Khetrinagar, Rajasthan
3. Mrs. Susan Kuriakose, Newyork.
4. Mrs. Saly Jose, Madappallil, Kumbazha.
5. Mrs. Biji Mathew, Chickmangalore, Karnataka.
6. Mrs. Annamma Mathai, Alwaye-1
7. Miss. Susan Alex, Thoompumakl, Thiruvalla.
8. Reena Samuel, Panavilakathu, Chegamanadu.
9. Mariamma Joshua, Chirackattu, Karialipuram.
10. Moly Mathew, Puthenparambil, Naranganam.
11. Saramma Oommen, Kompiyil, Thumpamon.
12. Elizbeth, St. Paul's Convent, Puthuppady.

# മർക്കടന്യായം

ആശുപത്രി ജീവിതത്തിന്റെ ആദ്യനാളുകളിൽ എന്നെ ഭയപ്പെടുത്തിയത് രോഗമല്ല, വാനര ശല്യമാണ്. ജനൽക്കമ്പികൾക്കിടയിലൂടെ കടന്നുവരുന്ന വാനരകുടുംബം ബാഗുകൾ പരതി വേണ്ടതെല്ലാം എടുത്തുകൊണ്ടുപോകും. ഈ ജാതിയോടു മാത്രമല്ല, ഇവയെ ഇപ്രകാരം വിഹരിക്കാൻ അനുവദിക്കുന്ന ആശുപത്രി അധികൃതരോടും വെറുപ്പും വിദ്വേഷവും തോന്നി. പലരും ഒരു കടുത്ത നടപടിയായി 'ശൂ' വച്ച് ജനൽപ്പാളികൾ അടച്ചപ്പോൾ, ഒരു തോക്കുണ്ടായിരുന്നുവെങ്കിൽ എന്നാണ് ഞാൻ വിചാരിച്ചത്. ഒന്നിനെ തട്ടിയാൽ ബാക്കിയൊക്കെ പേടിച്ചു പോകുമല്ലോ. തക്കതായ ഒരവസരം കിട്ടിയാൽ ആശുപത്രി അധികൃതരോട് ധാർമ്മികരോഷം കാണിക്കുവാൻ എന്നിലെ 'പ്രവാചകൻ' നുരഞ്ഞു നുരഞ്ഞു പൊങ്ങിക്കൊണ്ടിരുന്നു. അവരോടു ചോദിക്കണം, "കുരങ്ങൻ മാന്തിയാൽ നിങ്ങൾ ഉത്തരവാദികളാകുമോ?" പക്ഷെ അവരോടു പിണങ്ങിയാൽ ചികിത്സാകാര്യത്തിൽ അവർ വല്ല പാളിച്ചയും വരുത്തുമോ എന്നു ശങ്കിച്ചതുകൊണ്ട് മിണ്ടാൻ ധൈര്യം വന്നില്ല. പല ഗാന്ധിജിമാരും, ഗോഖലെമാരും മുളയിലെ വാടിപ്പോയതിന്റെ രഹസ്യം അങ്ങനെ എനിക്കു പിടികിട്ടി. നഷ്ടപ്പെടാൻ ഒന്നുമില്ലാത്തവർക്കല്ലേ പ്രവാചകത്വം എളുപ്പമാകൂ. അതല്ലെങ്കിൽപ്പിന്നെ എന്തും നഷ്ടപ്പെടുത്തുവാനുള്ള ചങ്കൂറ്റം തോന്നണം. അത് ഒരു ഗാന്ധിജിക്കും, ഒരു മദർതെരേസയ്ക്കുമൊക്കെയല്ലേ പറ്റൂ.

പോകട്ടെ, കുരങ്ങന്മാരുടെ ഈ ആധിപത്യത്തോട് എന്റെ അമർഷം പങ്കുവയ്ക്കുവാൻ മറ്റുള്ളവരെയും കൂട്ടുപിടിക്കാൻ ഒന്നു ശ്രമിച്ചാലോ? വാങ്ങിവച്ച മുന്തിരിങ്ങ പൊതിയോടെ കൊണ്ടുപോകുന്നതു നോക്കി നിന്ന അമ്മച്ചിയുടെ അടുത്തു ചെന്നു ഞാൻ ചോദിച്ചു. "ഇതൊരു വലിയ ശല്യമല്ലേ, അമ്മാ?" 'അമ്മാ'യെന്നു മാത്രം തമിഴ്പത്രം വരുത്തിയ എന്റെ മലയാളം കേട്ടിട്ട് അമ്മയ്ക്ക് കാര്യം മനസിലായി. മുടി മുഴുവൻ കൊഴിഞ്ഞ തലയിൽ, തൂവാല കെട്ടിയ അമ്മ ഒന്നു പുഞ്ചിരിച്ചിട്ട് തമിഴിൽ പറഞ്ഞത് എന്താണെന്ന് പറയാൻ അറിയില്ലെങ്കിലും അതിന്റെ സാരം എനിക്കു മനസ്സിലായി.

– അല്ലെങ്കിലും, ആശയ വിനിമയത്തിൽ ഭാഷ ഒരു അപ്രധാന ഉപാധി മാത്രമാണല്ലോ– "മോനേ, വാനരൻ ഹനുമാന്റെ വർഗ്ഗമാണ്; സ്വാമീ ഭക്തനാണ്; ഈശ്വരന് സ്വന്തമാണ്; അപ്പോഴാണ് ഈ വാനരകാണ്ഡത്തിലെ ദേവസാന്നിദ്ധ്യം എനിക്ക് ബോദ്ധ്യമായത്. പണ്ടു പഠിച്ചതും ഇപ്പോൾ പഠിപ്പിക്കുന്നതുമായ വൈഷ്ണവ ഭക്തി പ്രസ്ഥാനത്തെക്കുറിച്ചും ഓർമ്മവന്നു. അതിലെ മർക്കടന്യായം പ്രത്യേകിച്ചു ശ്രദ്ധയിൽപെട്ടു. വൈഷ്ണവ ഭക്തിയിൽ ഈശ്വര– മനുഷ്യബന്ധത്തിന് രണ്ടു സാധ്യതകൾ ഉണ്ട്. മർക്കട ന്യായവും മാർജാരന്യായവും. 'മർക്കടന്യായം' എന്നു പറഞ്ഞാൽ കുരങ്ങൻ മാർഗ്ഗം: തള്ളയുടെ പുറത്ത് അള്ളിപ്പിടിച്ചു കിടക്കുന്ന കുരങ്ങൻകുട്ടിയെപ്പോലെ, ഈശ്വരനെ ബലമായി പിടിക്കുകയാണ് ഭക്തധർമ്മം. 'മാർജാരന്യായം' എന്നു പറഞ്ഞാൽ, പൂച്ചമാർഗ്ഗം: ഈ മാർഗ്ഗത്തിൽ, തള്ളപ്പൂച്ചയ്ക്കാണ് ഉത്തരവാദിത്വം. പൂച്ചക്കുഞ്ഞു കിടന്നുകൊടുത്താൽ മതി; തള്ള എടുത്തുകൊണ്ടു പൊയ്ക്കൊള്ളും. ഈശ്വരന്റെ കൈയിൽ പരിപൂർണ്ണ സമർപ്പണം നടത്തി ഏൽപ്പിച്ചുകൊടുത്താൽ അവിടുന്ന് എല്ലാം നോക്കിക്കൊള്ളും. ആദ്യത്തേതിൽ ഭക്തന്റെ കർമ്മത്തിന് മുഖ്യസ്ഥാനം; രണ്ടാമത്തേതിൽ ഈശ്വരന്റെ കാരുണ്യത്തിന് മുഖ്യസ്ഥാനം സത്യത്തിൽ രണ്ടും പരസ്പര പൂരകങ്ങളാണ് പ്രവൃത്തിയും വിശ്വാസവും, ബൈബിൾ കാണുന്നതുപോലെ.

ഇതു ചിന്തിച്ചപ്പോഴതാ, മർക്കടവും മാർജ്ജാരനും അല്ലേ ആശുപത്രി ജീവിതത്തിന്റെ സ്മരണകളിൽ നിറംപിടിച്ചു നിൽക്കുന്നതെന്ന സംശയം ഉയർന്നുവരുന്നു. ഇവിടെ പകലും രാവും എന്നെ പേടിപ്പിക്കുന്നത് മർക്കടവും മാർജ്ജാരനുമാണ്. പകൽ മർക്കടം; തട്ടിയെടുക്കുന്ന മർക്കടം. രാത്രിയിൽ മാർജ്ജാരൻ; ഉറക്കം പിടിക്കുമ്പോൾ മുറിക്കു പുറത്തു വന്നു വിളിച്ചു കൂവുന്ന മാർജ്ജാരൻ. പകൽ വെളിച്ചമുണ്ടെന്നു തോന്നുമ്പോൾ വേണ്ടതു മർക്കടന്യായം; ദൈവത്തെ ബലമായി പിടിച്ചുകൊണ്ട് കർമ്മം ചെയ്യുക; രാത്രിയിൽ ഇരുളിൽ, രോഗവും അപ്രതീക്ഷിത ദുഃഘടങ്ങളും വന്നുഭവിക്കുമ്പോൾ ദൈവകൃപയിൽ ശാന്തമായി ഏൽപ്പിച്ചു കൊടുക്കുക.

ദൈവം വഹിച്ചുകൊണ്ടുപോകുന്ന ആ യാത്ര എത്ര സുന്ദരമാണ്!

ഇതൊക്കെ ഓർത്തിട്ടും, കുരങ്ങന്മാരോടുള്ള എന്റെ വെറുപ്പു മാറുന്നില്ല. കുരങ്ങു വിരുദ്ധ മുന്നണിക്കു കൂടുതൽ അണികളെ ചേർക്കുവാനുള്ള ആവേശവുമായി, ആശുപത്രിയിൽ ചികിത്സയ്ക്കു വന്നിരിക്കുന്ന മലയാളിയായ ഒരു ചേച്ചിയുടെ അടുത്തുചെന്നിട്ടു ചോദിച്ചു: "കുരങ്ങന്മാർ ഇവിടെ വല്ലാത്ത നാശമാ വരുത്തുന്നത് അല്ലേ?" ആ ചേച്ചിയുടെ പ്രതികരണവും എന്നെ നിരാശപ്പെടുത്തി. അവർ പറഞ്ഞു. "എന്തു ശല്യം? പാവങ്ങൾ; വിശന്നിട്ടല്ലേ. അല്ലെങ്കിലും നമ്മുടെ പൂർവ്വന്മാരല്ലേ അവർ?" ഡാർവിൻ സിദ്ധാന്തം മനുഷ്യജീവിതത്തെ ഇത്ര സ്വാധീനിക്കുമെന്ന് ഞാൻ വിചാരിച്ചിരുന്നില്ല. പക്ഷെ, അൽപ്പം ആലോചിച്ചപ്പോൾ പൂർവ്വന്മാരായ ഇവരോട് കുറച്ച് ഭയവും ബഹുമാനവും മനസ്സിൽ വരുന്നതുപോലെ. ശെ, ഞാനിങ്ങനെ 'മൃദുലവികാരി' ആയതു നന്നായില്ല എന്ന് ഉള്ളിലാരോ പറയുന്നപോലെ. അപ്പോഴാണ് അടുത്തമുറിയിലെ മദ്ധ്യവയസ്കൻ മുറിക്കുള്ളിലേക്കു കടന്നുവന്നത്. എന്തുകാര്യം പറയുമ്പോഴും സ്വന്തം അനുഭവങ്ങളെ ചേർത്തു പറയുന്ന അദ്ദേഹത്തോട് എനിക്കു വലിയ ഇഷ്ടമായിരുന്നു. കുരങ്ങുപുരാണം അദ്ദേഹത്തെക്കൊണ്ട് വായിപ്പിക്കേണ്ടതില്ല എന്നു വിചാരിച്ചപ്പോഴാണ് ഈ കുരങ്ങൻ ജനൽപ്പടിയിൽ വന്നിരുന്ന് ഉള്ളിലേക്ക് നോക്കുന്നത്. അതിനെ സൂക്ഷിച്ച് നോക്കിയിട്ട് അദ്ദേഹം പറയുകയാണ്. "അതിന്റെ മുഖത്തേക്കു നോക്കിയാൽ, കുഞ്ഞുങ്ങൾ ജനിച്ചുടനെ കാണുമ്പോലുണ്ട്. "ഇതു പറഞ്ഞിട്ട്, പിറന്നുവീണതിന്റെ അഞ്ചാംദിവസം കടന്നുപോയ സ്വന്തം കുഞ്ഞിനെ ഓർത്ത് ആ പിതാവ് കണ്ണീരൊഴുക്കി.

സ്വന്തം കുഞ്ഞിനെ കുരങ്ങനിൽ കണ്ട ആ പിതൃഹൃദയത്തോടെനിക്ക് സഹതാപം തോന്നി. ഞാൻ ഓർത്തു– ജനിച്ചുവീഴുന്ന കുഞ്ഞുങ്ങളുടെ മുഖമെല്ലാം ഏതാണ്ട് ഒരുപോലെയല്ലേ; എന്റെ മക്കളും ഇതുപോലെ, ഈ കുരങ്ങനെപ്പോലെയല്ലേ അന്നിരുന്നത് ?! ശരിതന്നെ . രക്തത്തിൽ രക്തവും, മാംസത്തിൽ മാംസവും ആയരൂപം.

ഞാൻ ഒട്ടും താമസിക്കാതെ പുറത്തേക്കിറങ്ങി. ഒരുപഴക്കച്ചവടക്കാരന്റെയടുത്തേക്ക് വേഗത്തിൽ നടന്നു വിലചോദിക്കാതെ തന്നെ മുന്തിരിങ്ങ തൂക്കി, കച്ചവടക്കാരൻ പറഞ്ഞവില കൊടുത്തിട്ടു പോന്നു. മുറിയിൽ കൊണ്ടുവന്ന് മുന്തിരിങ്ങാപ്പൊതി തുറന്നു വച്ചു. ഞാൻ കാത്തിരുന്നു. പക്ഷേ ആരെയും കാണുന്നില്ല. ജനൽപ്പാളികൾ എല്ലാം തുറന്നു വച്ചു. ആർത്തിയോടെ നോക്കിയിരുന്നു. മണിക്കൂറുകൾ കഴിഞ്ഞിട്ടും ഒരൊറ്റ മർക്കടവും വന്നില്ല. എനിക്ക് ദുഃഖം തോന്നി. കുറേനേരം കഴിഞ്ഞപ്പോൾ എന്നിലെ ദുഃഖം ഒരു പശ്ചാത്താപഭാരമായി മാറി. ഞാനെന്തൊരുപാപി! ഈശ്വരൻ ഉപേക്ഷിച്ച പാതകി! പിതൃക്കളെ മറന്ന കുലദ്രോഹി. മക്കളെ വെറുത്ത രാക്ഷസൻ. ആ ചിന്താഭാരത്താൽ തലകുനിച്ചിരുന്നു; ഒന്നുമയങ്ങി. പെട്ടെന്ന് എന്തോ ശബ്ദംകേട്ടുണർന്നു. മുന്തിരിങ്ങാ വച്ചിരുന്ന സ്റ്റീൽ പാത്രം താഴെ വീണതാണ്. സൂക്ഷിച്ച് നോക്കിയപ്പോൾ, മുന്തിരിപ്പൊതിയുമായി അതേ നീങ്ങുന്നു. ആ വാലിൽ ഒരുഹനുമാനെ ഞാൻ കണ്ടു ആ കണ്ണുകളിൽ പിതൃക്കളെ കണ്ടു; ആ നിഷ്കളങ്ക മുഖത്ത് എന്റെ പുന്നാരമക്കളെയും. എന്നിലൊരു ഭക്ത സായൂജ്യം.

ജെ.കെ

ജനപ്രതികരണം

# സുറിയാനി ക്രിസ്ത്യാനികളും പള്ളി കേസുകളും

ജോർജ് തോമസ്, തിരുവനന്തപുരം.

"നിങ്ങൾക്കു തമ്മിൽ വ്യവഹാരം ഉണ്ടാകുന്നതു തന്നെ കേവലം പോരായ്മയാകുന്നു." വി.പൗലോസ് കോരിന്ത്യർക്കെഴുതിയ ഒന്നാം ലേഖനം ആറാം അദ്ധ്യായത്തിലെ ഈ ഏഴാം വാക്യം കോരിന്തിലെ സഭയ്ക്കുവേണ്ടി എഴുതിയതാണെങ്കിലും കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾക്കും ബാധകമാണ്.

വി.പൗലോസ്സിന് കോരിന്തിലെ സഭ പലപ്പോഴും തലവേദനയുണ്ടാക്കിയിട്ടുണ്ട്. " സഹോദരന്മാരെ, നിങ്ങൾ എല്ലാവരും ഒന്നു തന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നതഭവിക്കാതെ ഏക മനസ്സിലും, ഏകാഭിപ്രായത്തിലും യോജിച്ചിരിക്കയും വേണമെന്ന് കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ കോരിന്തിലെ സഭയെ പ്രബോധിപ്പിയ്ക്കുന്ന വി.പൗലോസ്സ്; "ദൈവം ജ്ഞാനികളെ അവരുടെ കൗശലത്തിൽ പിടിയ്ക്കുന്നു" എന്നും വ്യക്തമായി എഴുതിയിരിക്കുന്നു.

നമ്മുടെ സുറിയാനി സഭയിൽ ഉണ്ടായിട്ടുള്ള മിക്കവാറും വഴക്കുകളുടേയും വ്യവഹാരങ്ങളുടെയും അടിസ്ഥാനകാരണങ്ങൾ അന്വേഷിച്ചുപോകുന്നവർക്ക്; കോടതിയിലെത്തുന്ന പള്ളി കേസ്സുകളുടെ പലതിൻേറയും മൂലകാരണം വ്യക്തികൾ തമ്മിലുള്ള സൗന്ദര്യപിണക്കമോ, അതിർത്തിതർക്കമോ, കുടുംബങ്ങൾ തമ്മിലുള്ള തർക്കങ്ങളോ, വഴക്കുകളോ ആണെന്ന് മനസ്സിലാക്കാൻ ബുദ്ധിമുട്ട് വരികയില്ല. "ജ്ഞാനികളും കൗശലക്കാരുമായ" ചില സുറിയാനി ക്രിസ്ത്യാനികൾ ഈ തർക്കങ്ങളെയും വഴക്കുകളെയും ഇടവകയും സഭയും തമ്മിലുള്ള കോടതി കേസ്സായോ, സഭയും സഭാവിരുദ്ധരും തമ്മിലുള്ള കോടതി കേസ്സായോ മാറ്റിയെടുക്കുന്നു. അതിനുവേണ്ടി അവർ, ബദ്ധപ്പെടുകയും, വേണ്ടചരടുവലികൾ നടത്തുകയും പലപ്പോലും വിജയിക്കുകയും ചെയ്യുന്നു. നമ്മുടെ സഭയിലുള്ള ഈ ലോകത്തിന്റെ പ്രഭുക്കന്മാരായ അവർ ദൈവം സകലസൃഷ്ടിക്കും മുമ്പേ സഭയുടെ തേജസ്സിനായി മുന്നിയമിച്ചതും മറഞ്ഞിരിക്കുന്നതുമായ ദൈവത്തിന്റെ ജ്ഞാനം മനസ്സിലാക്കാതെ അവരുടെസ്വാർത്ഥ ലാഭത്തിനായി സഭയെ ഒറ്റുകൊടുക്കുകയും ക്രൂശിക്കുകയും ചെയ്യുന്നു. അവർ ദൈവത്തിന്റെ ഉപദേശം കൈകൊള്ളാതെ ഭൂരിപക്ഷം സഭാംഗങ്ങളുടെയും മനസ്സറിയാതെ ഇടവകയേയും സഭയേയും വഴക്കുകളിലേക്കും കേസ്സുകളിലേക്കും വലിച്ചിഴയ്ക്കുന്നു.

ജഢികന്മാരായ ഇവർ പൗലോസ്സിന്റെ പക്ഷക്കാരൻ, അപ്പോല്ലോസിന്റെ പക്ഷക്കാരൻ എന്ന് ജനത്തെ വേർതിരിക്കുകയും; വളരുമാറാക്കുന്നദൈവഹിതം മനസ്സിലാക്കാതെ സഭയിലെ പിതാക്കന്മാരെയും തങ്ങളുടെ സ്വകാര്യ താല്പര്യത്തിനുവേണ്ടി വ്യവഹാരത്തിലേക്കു വലിച്ചിഴയ്ക്കുന്നു. സഭയിലെ ഒരു ആത്മീയ പ്രസ്ഥാനമായ പ്രാർത്ഥനായോഗത്തിൽ തന്നെ ഒരുചെറിയതർക്കം ഉണ്ടായാൽ പോലും സഭാപുരോഹിതന്മാരുടെയും പിതാക്കന്മാരുടെയും മുമ്പാകെയോ സഭയിലെ വിശുദ്ധന്മാരുടെ മുമ്പാകെയോ കാര്യങ്ങൾ പറഞ്ഞു പരിഹാരം കാണാതെ അഭക്തരുടെ മുമ്പിൽ വ്യവഹാരത്തിനുപോകുവാൻ ഇവർതിടുക്കം കാട്ടുന്നു.

അഭ്യസ്തവിദ്യരും, വിവേകമതികളുമായ സുറിയാനി ക്രിസ്ത്യനികളായ നമ്മുടെ മദ്ധ്യേ "കാര്യം തീർപ്പാൻ" പ്രാപ്തിയുള്ള ജ്ഞാനികൾ ആരും ഇല്ലയോ? സഹോദരൻ, സഹോദരനോട് അവിശ്വാസികളുടെ മുമ്പിൽ വ്യവഹരിക്കുന്നത് ശരിയാണോ? ഇക്കാര്യത്തെപ്പറ്റി നാം ഗാഢമായി ചിന്തിക്കേണ്ടിയിരിക്കുന്നു. ഇടവകയിലും സഭയിലും ഉണ്ടാകുന്നതും നിലനില്ക്കുന്നതുമായ കോടതി കേസ്സുകൾ ഒത്തുതീർപ്പാകേണ്ടതിനു സഭ നിയമിച്ചിട്ടുള്ള അനുരജ്ഞന കമ്മറ്റി കളുടെ സേവനം നാം പ്രയോജനപ്പെടുത്തേണ്ടിയിരിക്കുന്നു.

പലപ്പോഴും നീണ്ടുനില്ക്കുന്ന പള്ളികേസ്സുകൾ ഇടവക യുടെയും സഭയുടെയും വളർച്ചയ്ക്ക് വിഘാതമാകുന്നു. തിരുവനന്തപുരത്തുള്ള ഒരു ഇടവകയിൽ ഒരു കെട്ടിടത്തിന്റെ വാടക ; ഇടവകയാണോ അതോ സഭാ നേതൃത്വമാണോ പിരിയേക്കണ്ടതെന്നതർക്കം ഏതാണ്ടു പതിനെട്ടു വർഷങ്ങളായി പല കേസ്സുകളിൽ കുടുങ്ങി നില്ക്കുന്നു. പ്രസ്തുത മന്ദിരം ഇടവകയ്ക്കോ സഭയ്ക്കോ പ്രയോജനമില്ലാതെ ഒരു ശാപമായി നിലകൊള്ളുന്നു. ഇങ്ങനെയുള്ള കേസ്സുകൾ ഇടവകയുടെയും സഭയുടെയും

വളർച്ചയുടേയും സല്പേരിനേയും ബാധിയ്ക്കുന്നു യെന്നുള്ളത് ഒരു പരമസത്യമാണ്. കേസ്സുകൾ കോടതികളിൽനിന്ന് കോടതികളിലേയ്ക്കു മാറുമ്പോൾ തർക്കങ്ങൾ ഗുരുതരമാകുകയും കൂടുതൽ കേസ്സുകൾ മുളയ്ക്കുകയും വളരുകയും ചെയ്യുന്നു.

ഒരേ ആത്മീയാഹാരത്തിൻെറയും ആത്മീയ പാനീയത്തിൻെറയും അംശികളായ ഇടവകാംഗങ്ങൾ വഴക്കുകളും കേസ്സുകളും കാരണം രണ്ടു തട്ടിലാകുമ്പോൾ, ചില ഇടവകാംഗങ്ങൾ മറ്റു സഭകളിലേക്കും നവീകരണ സമൂഹങ്ങളിലേക്കും ചേക്കേറുന്നതിന് ബദ്ധപ്പെടുന്നു. ഐഹികമായതു വിതച്ചാൽ ഐഹികമായതും, ആത്മീയമായതു വിതച്ചാൽ ആത്മീയമായതും കൊയ്യാമല്ലോ! പലപ്പോഴും സുറിയാനി ക്രിസ്ത്യാനികളായ നാം പള്ളി കേസ്സിൻെറ കാര്യം വരുമ്പോൾ , ''ബുദ്ധികളിൽ കുഞ്ഞുങ്ങൾ'' ആകുന്നു. വഴക്കുകളും കലഹങ്ങളുമുണ്ടാക്കുന്ന സഭയിലെ ഇടപ്രഭുക്കന്മാരുടെ കൂടെ നാമും ചേരുന്നു. സഭയേയും ദൈവത്തെയും ദു:ഖിപ്പിയ്ക്കുന്ന ഇവരെ നിയന്ത്രിക്കുവാൻ നമുക്ക് കഴിയാതെ വരുന്നു.

കൂടാരമായ നമ്മുടെ ഭൗമഭവനം അഴിഞ്ഞു പോകുന്നതാണെന്നും, കൈപ്പണിയല്ലാത്ത നിത്യഭവനമായ ദൈവത്തിൻെറ ദാനമായ ഭവനം നമുക്ക് സ്വർഗ്ഗത്തിൽ ഉണ്ടെന്നും മനസ്സിലാക്കാതെ; അനാവശ്യ സിവിൽ കേസ്സുകൾക്കും വ്യവഹാരങ്ങൾക്കും പോകുന്ന വ്യക്തികളെ നാം ഇടവകയിൽ നിന്നും സഭയിൽ നിന്നും ഒഴിച്ചു നിർത്തേണ്ടിയിരിക്കുന്നു. ദൈവം മാറാത്തവനാണ്, അവൻെറ വചനങ്ങൾക്ക് മാറ്റമില്ല. സത്യത്തിൻെറ തൂണും അടിസ്ഥാനവുമായ തിരുസഭയിലെ വിശുദ്ധന്മാർക്കു ഒരിക്കലായി ഭരമേല്പിക്കപ്പെട്ടിരിക്കുന്ന സത്യവിശ്വാസത്തിനു വേണ്ടിയാണ് നാം പോരാടേണ്ടത്.

ക്രീയാത്മകതയാണ് ദൈവം ഇഷ്ടപ്പെടുന്നത്. ''എൻെറ പിതാവ് ഇന്നുവരെയും പ്രവർത്തിയ്ക്കുന്നു . ഞാനും പ്രവർത്തിയ്ക്കുന്നു.'' എന്ന കർത്തൃവചനപ്രകാരം നാമും ഇടവകയിലും സഭയിലും സമാധാനത്തിനുവേണ്ടി പ്രവർത്തിക്കുവാൻ ബാദ്ധ്യസ്ഥരാണ്. വിശുദ്ധന്മാരായ നമ്മുടെ സഭാപിതാക്കന്മാർ, കഷ്ടതയും പ്രയാസങ്ങളും സഹിച്ച് പലരോടും യാചിച്ചു കിട്ടിയ പണം കൊണ്ട് പണിത ദേവാലയങ്ങൾ വഴക്കുകളും കേസ്സുകളും കാരണം പൂട്ടിയിടുകയും മറ്റു ചിലത് അക്രൈസ്തവരായ ആളുകൾ ''റിസീവർമാരായി'' ഭരണം നടത്തുകയും ചെയ്യുന്ന പരിതാപകരമായ അവസ്ഥ എത്രയോ ശോചനീയവും വേദനാജനകവുമാണ്.സമാധാനപ്രിയരായ സാധാരണ സഭാമക്കൾ, ദൈവാശ്രയത്തോടും പ്രാർത്ഥനയോടും കൂടി, പ്രവർത്തിച്ചാൽ കലഹപ്രിയരുടെ പ്രവർത്തനങ്ങൾക്കു വിഘാതം സംഭവിയ്ക്കുകയും ഇടവകയിലും സഭയിലും പൂർണ്ണ സമാധാനം ഉണ്ടാകുന്നതിന് ഇടയാകുകയും ചെയ്യും.

കോടതികൾക്കു ഇടവകയുടെയും സഭയുടെയും ആത്മീയ വളർച്ചയ്ക്കു സംഭാവനകൾ നല്കുവാൻ കഴിയുമോ? നമ്മുടെ യുവതലമുറയ്ക്ക് നമ്മുടെ സഭയിലുള്ള വിശ്വാസം പള്ളി കേസ്സുകളിൽ മുഴുകി നാം നടക്കുന്നതുകൊണ്ട് നഷ്ടപ്പെടുത്താൻ ഇടയാക്കുന്നുണ്ടോ? സ്വാർത്ഥതാല്പര്യത്തിനുവേണ്ടി ഇടവകയേയും സഭയേയും കേസ്സുകളിലേക്ക് വലിച്ചിഴയ്ക്കുന്ന സഭയിലെ സ്വാർത്ഥമതികളെ നാം നിലയ്ക്കു നിർത്തേണ്ടതല്ലെ?നമ്മുടെ രക്തത്തിൽ അലിഞ്ഞു ചേർന്നിരിക്കുന്ന പള്ളി കേസ്സുകളിൽ നിന്നും നാമും അടുത്ത തലമുറയും രക്ഷ പ്രാപിയ്ക്കേണ്ടതല്ലയോ?

ദൈവത്താലല്ലാതെ ഒരധികാരവുമില്ലല്ലോ! ഉള്ള അധികാരങ്ങളും ദൈവത്താൽ നിയമിക്കപ്പെട്ടിരിക്കുന്നു. ആകയാൽ അധികാരത്തോടു മറുക്കുന്നവൻ ദൈവ വ്യവസ്ഥയോടു മറുക്കുന്നു. മറുക്കുന്നവനോ ശിക്ഷാ വിധി പ്രാപിയ്ക്കും.

അതിനാൽ അധികാരത്തിനു കീഴ്പെട്ട്, നമുക്ക് ദൈവത്തിൽ നിന്ന് ലഭിച്ച കൃപ വ്യർത്ഥമായി തീരാതിരിക്കുവാൻ വി.പൗലോസ്സ്; ''ബുദ്ധിയില്ലാത്ത കോറിന്ത്യരേ'' എന്ന് വിളിച്ചതുപോലെ വി.തോമാശ്ലീഹാ നമ്മെയും വിളിയ്ക്കാതിരിക്കുവാൻ നമ്മുടെ ഇടവകയിലെയും സഭയിലെയും തർക്കങ്ങളെയും വഴക്കുകളേയും കോടതികളിലേയ്ക്കു വലിച്ചിഴയ്ക്കാതെ, ദൈവഹിതപ്രകാരം രമ്യമായി ഒത്തുതീർപ്പാക്കുന്നതിനുവേണ്ടി നാം ശ്രമിയ്ക്കേണ്ടിയിരിക്കുന്നു. ഇടവകയിലും സഭയിലും അനാവശ്യമായ കേസ്സുകൾക്കു ജന്മംകൊടുക്കുന്ന ''തുമുലപുത്രന്മാർക്കുള്ള'' ശിക്ഷ കൊടുക്കേണ്ടതു ദൈ വമാണ് . അത് ദൈവതിരുഹിതം പോലെയാകട്ടെ! ഇടവകയിലും സഭയിലും പൂർണ്ണ സമാധാനം ഉണ്ടാകുന്നതിനുവേണ്ടി ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് നമുക്ക് പ്രവർത്തിയ്ക്കാം. അതിപുരാതനമായ നമ്മുടെ സഭയ്ക്കു ഒരു സമൂഹമെന്നനിലയിൽ ഇതര മതവിഭാഗങ്ങളെ അപേക്ഷിച്ച് മേന്മ കാണിയ്ക്കാം. അതിനുവേണ്ടി മുട്ടിപ്പായി പ്രാർത്ഥിയ്ക്കാം.

●

തിരുവചന പഠനം

# നീതിമാന്മാരും സങ്കീർത്തനങ്ങളും.

റെജി പാറപ്പുറത്ത്, മാവേലിക്കര–2

1. പാപികൾ നീതിമാന്മാരുടെ സഭയിൽ നിവർന്നു നിൽക്കയില്ല. സങ്കീർത്തനം 1:5.
2. യഹോവ നീതിമാന്മാരുടെ വഴി അറിയുന്നു. 1:6
3. യഹോവേ, നീ നീതിമാനെ അനുഗ്രഹിക്കും. 5:12.
4. നീതിമാനു വിരോധമായി ഡംഭത്തോടും നിന്ദയോടും കൂടെ ധാർഷ്ട്യം സംസാരിക്കുന്ന വ്യാജമുള്ള അധരങ്ങൾ മിണ്ടാതെയായ് പോകട്ടെ. 31:18.
5. നീതിമാന്മാരെ, യഹോവയിൽ സന്തോഷിച്ചാനന്ദിപ്പിൻ. 32:11.
6. നീതിമാന്മാരെ യഹോവയിൽ ഘോഷിച്ചുല്ലസിപ്പിൻ. 33:1
7. അനേക ദുഷ്ടന്മാർക്കുള്ള സമൃദ്ധിയേക്കാൾ നീതിമാനുള്ള അൽപ്പം ഏറ്റവും നല്ലത്. 37:16.
8. നീതിമാന്മാരെ യഹോവ താങ്ങും. 37:17.
9. നീതിമാനോ കൃപാലുവായി ദാനം ചെയ്യുന്നു. 37:21
10. നീതിമാൻ തുണയില്ലാതിരിക്കുന്നതും അവന്റെ സന്തതി ആഹാരം ഇരക്കുന്നതും ഞാൻ കണ്ടിട്ടില്ല. 37:25
11. നീതിമാന്റെ സന്തതി അനുഗ്രഹിക്കപ്പെടുന്നു. 27:26.
12. നീതിമാന്മാർ എന്നേക്കും പരിപാലിക്കപ്പെടുന്നു. 37:28
13. നീതിമാന്മാർ ഭൂമിയെ അവകാശമാക്കി എന്നേക്കും അതിൽ വസിക്കും. 37:29
14. നീതിമാന്റെ വായ് ജ്ഞാനം. പ്രസ്താവിക്കുന്നു. 37:30
16. ദൈവത്തിന്റെ ന്യായപ്രമാണം നീതിമാന്റെ ഹൃദയത്തിൽ ഉണ്ടു. 37:31
17. നീതിമാന്റെ കാലടികൾ വഴുതുകയില്ല. 37:31
18. നീതിമാന്മാരുടെ രക്ഷ യഹോവയിങ്കൽ നിന്നു വരുന്നു. 37:39
19. യഹോവ നീതിമാന്മാരെ സഹായിച്ചു വിടുവിക്കുന്നു. 37:40
20. നീതിമാൻ യഹോവയ്ക്കിങ്കൽ ആനന്ദിച്ചു അവനെ ശരണമാക്കും. 64:10
21. നീതിമാന്മാർ സന്തോഷിച്ചു ദൈവസന്നിധിയിൽ ഉല്ലസിക്കും. 68:3
22. നീതിമാൻ എന്നേക്കും ഓർമ്മയിൽ ഇരിക്കും. 112:6
23. ദുഷ്ടന്മാരുടെ ചെങ്കോൽ നീതിമാന്മാരുടെ അവകാശത്തിന്മേൽ ഇരിക്കയില്ല. 125:3
24. നീതിമാന്മാർ യഹോവയുടെ നാമത്തിനു സ്തോത്രം ചെയ്യും 140:13
25. നീതിമാൻ എന്നെ അടിക്കുന്നതു ദയ. 141:5
26. ജീവനുള്ളവർ ആരും തിരുസന്നിധിയിൽ നീതിമാനാകയില്ല 143:2

## ദിവ്യബോധനം

**അനീഷ് മാത്യു തോമസ്**

ദിവ്യബോധനം പഠനപരിപാടിയുടെ Certificate കോഴ്സിൽ ചെങ്ങന്നൂർ ഭദ്രാസനത്തിലെ ചെറിയനാട് സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി അംഗമായ അനീഷ് മാത്യു തോമസ്സിന് IInd Rank ലഭിച്ചു. നാടാലി പടിറ്റേതിൽ എൻ.സി തോമസിന്റെയും, ആനി തോമസിന്റെയും മകൻ. തിരുവല്ല മാർത്തോമാ കോളജിൽ മൂന്നാംവർഷ ചരിത്രവിദ്യാർത്ഥിയാണ്.

ഗ്രന്ഥാവലോകനം

# ഒരു ജ്ഞാനവൃദ്ധൻെറ ആത്മസ്പന്ദങ്ങൾ

ഡോ. കെ.എം. തരകൻ

**ഡോ. റവ.വി.സി ശമുവേലിൻെറ "സ്വാനുഭവവേദിയിൽ"**
**പ്രകാശനം : എം.ജി.ഒ.സി.എം., കോട്ടയം,**
**വില 50 രൂപ**

ഒരിക്കൽ പൗലോസ് മാർ ഗ്രിഗോറിയോസു തിരുമേനിയോടു സുറിയാനി സഭയിലെ പണ്ഡിതന്മാരെപ്പറ്റി ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു, 'പൗരസ്ത്യ സഭകളിലെ ഏറ്റവും വലിയ പണ്ഡിതന്മാരിലൊരാൾ വി.സി ശമുവേലച്ചനാണെന്നും, ശമുവേലച്ചൻെറ സ്കോളർഷിപ്പു മറ്റാർക്കുമില്ലെന്നും, അദ്ദേഹം വ്യക്തമാക്കി. ശമുവേലച്ചൻ ബഹുഭാഷാ പണ്ഡിതനാണ്, ഒന്നാന്തരം സഭാചരിത്രകാരനാണ്, കിടയറ്റ ക്രിസ്തുശാസ്ത്രജ്ഞനാണ്. ഭാരതീയാചാര്യന്മാർ വിവരിച്ചിട്ടുള്ള ബ്രഹ്മജിജ്ഞാസയാണ്. ശമുവേലച്ചനെ അറിവായ കാലം മുതൽ മുന്നോട്ടു നയിക്കുന്ന സർഗ്ഗചൈതന്യം, അറിവ്, കൂടുതൽ അറിവ്, വിസ്തൃതവും അഗാധവുമായ അറിവ്; അതു നേടുകയെന്നതാണ് അച്ചൻെറ ജീവിതലക്ഷ്യം. പക്ഷെ വിജ്ഞാനം അതിരില്ലാത്ത കടലുപോലെയാണ്, തന്മൂലം ഓരോ പഠിതാവും; വിജ്ഞാന പ്രപഞ്ചത്തിൽ തനിക്കു തീർത്തും അഭിമതമായ ഒരു മേഖല തെരഞ്ഞെടുക്കുന്നു: അതിലേക്കു സ്വയം സമർപ്പിക്കുന്നു. അതുമായി താദാത്മ്യം പ്രാപിക്കുന്നു.

ഓമല്ലൂർ, ഇടയിൽ കുടുംബത്തിൽ 1912 ഏപ്രിൽ 6-നു ശമുവേലച്ചൻ ജനിച്ചു. ഇടയിൽ കുടുംബക്കാർ പാത്രിയാർക്കീസു പക്ഷക്കാരായിരുന്നു. തന്മൂലം മഞ്ഞനിക്കരപള്ളിയുമായി കഥാപുരുഷൻ ചെറുപ്പത്തിലേ ബന്ധപ്പെട്ടു. പത്തനംതിട്ട ഇംഗ്ലീഷ് മീഡിയം സ്കൂളിലും കോഴഞ്ചേരി ഹൈസ്കൂളിലും പഠിച്ചു. എസ്.എസ്.എൽ.സി പരീക്ഷ നല്ല രീതിയിൽ ജയിച്ചു. പിന്നീടു കുറേക്കാലം സൺഡേസ്കൂൾ ഇൻസ്പെക്ടറായി സേവനമനുഷ്ഠിച്ചു. ഇക്കാലത്തു അദ്ദേഹം ശെമ്മാശ്ശനായി. മഞ്ഞനിക്കര ദയറായിൽ താമസിക്കുന്നമ്പോൾ ശമുവേൽ ശെമ്മാശ്ശൻ സുറിയാനിയിൽ പാണ്ഡിത്യം നേടി.

1937-ൽ ശെമ്മാശ്ശനു വൈദികപ്പട്ടം ലഭിച്ചു. ഈ ഘട്ടത്തിൽ യൂലിയോസ് മെത്രാപ്പോലീത്തയായിരുന്നു അച്ചൻെറ മേലധികാരി. യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് അച്ചനെ കൊളംബോയിലേക്കു അയയ്ക്കാനോ, ഇംഗ്ലണ്ടിൽ ഉപരിപഠനത്തിനു അയയ്ക്കാനോ സൗകര്യപ്പെടുത്താമായിരുന്നു. അദ്ദേഹം അതൊന്നും ചെയ്തില്ല. മഞ്ഞനിക്കര ദയറയിൽ കഴിഞ്ഞിരുന്ന കാലത്തു കഠിനമായ സാമ്പത്തികക്ലേശം ശമുവേലച്ചന് അനുഭവിക്കേണ്ടി വന്നു. 1944-ൽ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ പഠിക്കാനവസരം കിട്ടിയതോടെ ഈ നിലയ്ക്ക് അൽപ്പം മാറ്റംവന്നു. പാത്രിയാർക്കീസ് കക്ഷിക്കാരുടെ നില ഭദ്രമാക്കുവാൻ, മെത്രാൻ കക്ഷിക്കെതിരേ കൃത്രിമരേഖ കൊണ്ടുവരാൻ യൂലിയോസ് മെത്രാപ്പോലീത്താ ഒരുങ്ങുന്നു എന്നു കണ്ടു ശമുവേലച്ചൻ ബാവാ കക്ഷിയുമായുള്ള ബന്ധം വിടർത്തി, ക്രമേണ മെത്രാൻ കക്ഷിയിൽ ചേർന്നു.

ഇ.എസ്.എൽ.സി പരീക്ഷ കഴിഞ്ഞു പതിമൂന്നു വർഷത്തിനുശേഷമാണ് അച്ചൻ കോളജിൽ ചേർന്നു പഠിച്ചത്. ബി.എ. ഫിലോസഫി, സൈക്കോളജി എന്നീ വിഷയങ്ങളാണ് അച്ചനെടുത്തിരുന്നത്. 1948-ൽ ബി.എ പരീക്ഷ ജയിച്ച അച്ചൻ അതേവർഷം തന്നെ മദ്രാസ് ക്രിസ്ത്യൻ കോളജിൽ എം.എ (ചരിത്രം) യ്ക്കു ചേർന്നു. പ്രശസ്തമായ രീതിയിൽ എം.എ പരീക്ഷ ജയിച്ച അച്ചൻ ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജിൽചേർന്നു പഠനം തുടർന്നു. ഇക്കാലത്തു ബാംഗ്ലൂർ ട്രിനിറ്റി പള്ളിയിൽ അദ്ദേഹം വൈദികശുശ്രൂഷ അനുഷ്ഠിച്ചുപോന്നു. ഗ്രീക്കു ഭാഷയിൽ പാണ്ഡിത്യം നേടുകയും ചെയ്തു. ബാംഗ്ലൂർ യു.ടി കോളജിലെ പഠനത്തിനു ശേഷം അച്ചൻ ന്യൂയോർക്കിൽ യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ ചേർന്നു പഠിച്ചു. അവിടെനിന്നു എസ്.ടി.എം. ബിരുദം സമ്പാദിച്ചു. സുറിയാനിക്കാരുടെ കിരീടമായ മാർ സേവേറിയോസിനെപ്പറ്റി അഗാധമായ പഠനം നടത്തി. എസ്.ടി.എം. ബിരുദം നേടിയതിനുശേഷം യെയിൽ യൂണിവേഴ്സിറ്റിയിൽനിന്നു പി.എച്ച്.ഡി ബിരുദം സമ്പാദിച്ചു. കൽക്കദോന്യൻ സുനഹദോസിലെ തീരുമാനങ്ങൾ അസാധുവാണെന്നു സ്ഥാപിക്കുന്നതായിരുന്നു അച്ചൻെറ തിസീസ്. ഇതേത്തുടർന്നു രാമകൃഷ്ണ മിഷനെ സംബന്ധിച്ച് അച്ചൻ ബിരുദാനന്തര പഠനം നടത്തി. 1960 -ൽ ചിക്കാഗോ യൂണിവേഴ്സിറ്റിയിലും

അച്ചൻ പഠനം തുടർന്നു. പിന്നീടു പ്രൊഫസറായി. സെറാംപൂർ കോളജിൽ ചേർന്നു. 1963 വരെ അവിടെ പഠിപ്പിച്ചു. 1963–ൽ എത്യോപ്യയിൽ അഡിസാബാബായിൽ ഹോളിട്രിനിറ്റി കോളജിൽ അദ്ധ്യാപകനായി പ്രവർത്തിച്ചു. മൂന്നു വർഷത്തിനുശേഷം അവിടം വിട്ടു ബാംഗ്ലൂർ യു.ടി.സി യിൽ പ്രൊഫസറായി സേവനം ആരംഭിച്ചു. വീണ്ടും 1968–ൽ അദ്ദേഹം എത്യോപ്യയിലേക്കു പോയി. 1976 വരെ അവിടെയുള്ള സേവനം തുടർന്നു. അങ്ങനെ പതിനൊന്നുവർഷം എത്യോപ്യയിൽ ചെലവിട്ടു. അതിൽ ഏഴുകൊല്ലത്തോളം എത്യോപ്യൻ സെമിനാരി പ്രിൻസിപ്പലായി അദ്ദേഹം പ്രവർത്തിച്ചു. എത്യോപ്യയിൽനിന്നും 1976–ൽ ബാംഗ്ലൂരിലെത്തിയ അച്ചൻ തുടർന്നു അഞ്ചു വർഷക്കാലം ബാംഗ്ലൂർ ഈസ്റ്റിൽ വൈദികനായി വിശുദ്ധ സേവനം അർപ്പിച്ചു. 1981 മുതൽ 1990 വരെ ശമുവേലച്ചൻ കോട്ടയത്തു ഓർത്തഡോക്സ് തിയോളജിക്കൽ കോളജിലെ പ്രൊഫസറായി പ്രവർത്തിച്ചു. വിദ്യാർത്ഥിലോകത്തിനു അനർഘ സംഭാവനകളർപ്പിച്ചു. ഈ കാലഘട്ടത്തിൽ പല പള്ളികളിലും .... ശുശ്രൂഷ നടത്തുകയും ചെയ്തു. അച്ചൻ കോട്ടയം വിട്ടിട്ടു വർഷമേഴായി; ഇതിനകം ഹൃദ്രോഗം അദ്ദേഹത്തെ പലവട്ടം പീഡിപ്പിച്ചു; എങ്കിലും എല്ലാ പ്രയാസങ്ങളെയും തരണം ചെയ്യാൻ അദ്ദേഹത്തിനു കഴിഞ്ഞിരിക്കുന്നു. ഇന്ന് അദ്ദേഹം ശതാഭിഷ്കതനാണ്.

ആത്മകഥയുടെ രചന ക്ഷുരധാരയിൽ കൂടിയുള്ള നടപ്പുപോലെയാണ്. രചയിതാവിനു പലതരത്തിലുള്ള പ്രലോഭനങ്ങൾ നേരിടേണ്ടിവരുന്നു. ആത്മകഥ എഴുതുന്ന പലരും സ്വയം സാധൂകരിക്കുന്നു; തന്റെ പരാജയങ്ങളുടെ ഉത്തരവാദിത്വം മറ്റുള്ളവരുടെ തലയിൽ കെട്ടിവയ്ക്കുന്നു. ചിലർ സ്വയം പ്രശംസിക്കുന്നു. ചിലർ ആത്മനിന്ദ നടത്തുന്നു. മറ്റുചിലർ പരിതപിക്കുന്നു, തങ്ങൾ ആട്ടിൻകുട്ടികളെപ്പോൽ നിസ്സാരനാണെന്നും ലോകം ചെന്നായയെപ്പോലെ അവരെ ചീന്തിക്കീറുകയാണെന്നും. വി.സി ശമുവേലച്ചൻ ഈ അപകടങ്ങളെ ഒഴിവാക്കുന്നു. എങ്കിലും ചില വസ്തുതകൾ അദ്ദേഹത്തിനു വെളിവാക്കേണ്ടിവരുന്നു. യൗവ്വനകാലത്തു ഇംഗ്ലണ്ടിൽ പഠിക്കാനുള്ള അവസരം അദ്ദേഹത്തിനു നൽകാൻ യൂലിയോസു മെത്രാനു കഴിഞ്ഞില്ല; ബാംഗ്ലൂർ യു.ടി കോളജിൽ അദ്ദേഹത്തിനു ലഭിക്കേണ്ടിയിരുന്ന ആനുകൂല്യങ്ങൾ ഡോ. മൂളിയൽ നഷ്ടപ്പെടുത്തി. വൈദികനായതിനുശേഷം അദ്ദേഹം വിവാഹിതനായതിനെ ഫാ. പോൾ വർഗീസ് എതിർത്തു. എത്യോപ്യയിൽ അദ്ദേഹത്തിനു ജോലി നൽകിക്കൂടെന്നു പോലും ഫാ. പോൾ വർഗീസ് പറയുകയുണ്ടായി. എങ്കിലും അച്ചൻ ഇവരോടു പക പുലർത്തുന്നില്ല. തന്റെ മകനെ ഫാ. പോൾ വർഗീസ് ലാളിച്ചിട്ടുള്ള കാര്യം അദ്ദേഹം എടുത്തു പറയുന്നുണ്ട്. ദേവ ദനഹനോടും, റസൽ ചന്ദ്രനോടും, സോർനോഹനോടുമെല്ലാമുള്ള അദ്ദേഹത്തിന്റെ ബന്ധം ഹൃദ്യമാണ്; യൂസേബിയസ് മെത്രാപ്പോലീത്താ ഉപരിപഠനം നടത്താതിരുന്നതിൽ അദ്ദേഹത്തിനു ദുഃഖമുണ്ട്. അദ്ദേഹത്തെയും അത്താനാസ്യോസ് മെത്രാപ്പോലീത്തയെയും സ്നേഹത്തോടെ അദ്ദേഹം പരാമർശിക്കുന്നു. സ്വദേശീയരും വിദേശീയരുമായ അനേകരുടെ സൗഹൃദവും ആദരവും നേടുവാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. ഓർത്തഡോക്സു സഭ സമുചിതമായി അദ്ദേഹത്തെ ആദരിച്ചിട്ടുണ്ടെന്നു അദ്ദേഹം അംഗീകരിക്കുന്നു. സഭകളുടെ അഖില ലോക കൗൺസിലിൽ അദ്ദേഹം ഓർത്തഡോക്സു സഭയുടെ പ്രതിനിധിയായിരുന്നു. സുദീർഘകാലം 'ഫെയ്ത്തു ആൻഡ ഓർഡർ കമ്മീഷ'നിലെ അംഗവുമായിരുന്നു അദ്ദേഹം. അന്യഥാ അക്ലിഷ്ട മധുരമായ ആഖ്യാനത്തെ ഗ്രന്ഥത്തിന്റെ മുഖ്യ ഖണ്ഡത്തിൽ ചരിത്രാഖ്യാനം അൽപ്പമെങ്കിലും സങ്കീർണ്ണമാക്കിയിട്ടുണ്ടെങ്കിലും ഗ്രന്ഥം വായിച്ചു നീങ്ങുമ്പോൾ ഈ വിഷമം മാറിക്കിട്ടുന്നു.

വി.സി ശമുവേലിന്റെ ആത്മകഥയുടെ അവിഭാജ്യഘടകമാണ് അദ്ദേഹത്തിന്റെ വിവാഹകഥ. അച്ചൻ വൈദികനായി കുറേ വർഷം കഴിഞ്ഞു നാൽപ്പത്തൊന്നാം വയസ്സിലാണു ഗൃഹസ്ഥാശ്രമിയായത്. ഇത് കീഴ്വഴക്കത്തിനു എതിരായതുകൊണ്ടു എതിർപ്പുകൾ ക്ഷണിച്ചുവരുത്തി. ഓർത്തഡോക്സു സഭയിലെ വൈദികരധികവും വിവാഹിതരാണ്. എന്നാൽ വൈദികനാകുന്നതിനു മുമ്പു വിവാഹം കഴിച്ചിരിക്കണമെന്നതാണ് സഭ സ്വീകരിച്ചിരിക്കുന്ന ചട്ടം. അച്ചൻ ഈ ചട്ടത്തെ ലംഘിച്ചുവെന്നതാണ് ആരോപണം. വിവാഹം ഒരു കൂദാശയാണ്; സഭാചരിത്രത്തിന്റെ പ്രാരംഭഘട്ടത്തിലെ നിയമം "A bishop should be the husband of one wife" എന്നതായിരുന്നു. ഏതാനും വർഷങ്ങൾക്കു മുമ്പുകേരളം സന്ദർശിച്ച റുമേനിയൻ പാത്രിയാർക്കീസ് വിവാഹം കഴിച്ചിരുന്നു. പക്ഷെ പ്രശ്നം അതല്ല, ഒരു സമൂഹം ഒരു സമ്പ്രദായത്തെ അംഗീകരിക്കുന്നു, അതിനെ ലംഘിക്കുമ്പോൾ എതിർപ്പുവരും. അച്ചന്റെ പക്ഷത്തു ഇക്കാര്യത്തിൽ തെറ്റില്ല. പക്ഷെ അച്ചന്റെ നടപടിയെ എതിർത്ത് അവരുടേതായ ന്യായീകരണം. വിവാഹിതർക്ക് പരിശുദ്ധി കുറയുമെന്ന വാദത്തിനു കഴമ്പില്ല. പക്ഷെ അവിവാഹിതരായ സന്യാസി

മാരെപ്പോലെ സഭയ്ക്കു സ്വയം സമർപ്പിക്കുവാൻ വിവാഹിതർക്കു സമയവും സൗകര്യവും കിട്ടിയെന്നു വരില്ല. പട്ടക്കാരൻ, കോറെപ്പിസ്ക്കോപ്പാ, റമ്പാൻ എന്നിവരിൽനിന്നും മെത്രാനും, മെത്രാപ്പോലീത്തായ്ക്കും, ബാവായ്ക്കും വിശുദ്ധിയിലും സ്ഥാനത്തിലുമുള്ള വ്യത്യസ്തതകളെപ്പറ്റി ഖണ്ഡിതമായി പറയാൻ ശമുവേലച്ചനു അവകാശവും അധികാരവുമുണ്ട്. ഇക്കാര്യത്തിൽ അച്ചന്റെ അഭിപ്രായങ്ങൾ പ്രമാണങ്ങൾ തന്നെയാണ്.

എങ്ങനെ നോക്കിയാലും ദൈവം സവിശേഷമായി അനുഗ്രഹിച്ച ധിഷണശാലിയായ ഒരു വൈദിക ശ്രേഷ്ഠന്റെ ആത്മകഥയാണു 'സ്വാനുഭവവേദിയിൽ' ഇതു മഹത്തായ ഒരു ജീവിതത്തിന്റെ ബാഹ്യരേഖമാത്രമാണ്. കാരണം ഒരു വൈദിക ശ്രേഷ്ഠന്റെ ധൈഷണിക ജീവിതത്തെ പറ്റിയല്ലാതെ ആന്തര ജീവിതത്തെപ്പറ്റി അധികമൊന്നും സ്വാനുഭവവേദിയിൽ നിന്നും അനുവാചകർക്കു ഗ്രഹിക്കാൻ കഴിയുന്നില്ല. തന്റെ സ്വകാര്യ ദുഃഖങ്ങളെപ്പറ്റി അച്ചൻ പ്രതിപാദിക്കുന്നില്ല. ആദ്ധ്യാത്മികാനുഭൂതികളെയും ആലേഖനം ചെയ്യുന്നില്ല; അച്ചനു ലഭിച്ച അസുലഭങ്ങളായ അവസരങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ 'പന്നിഹയോഗ'മൊഴിച്ചുള്ള അച്ചന്റെ ദുഃഖങ്ങളും സങ്കടങ്ങളും അൽപ്പമായി അനുഭവപ്പെടുന്നു. ജ്ഞാനാർജ്ജനമായിരുന്നല്ലോ അച്ചന്റെ ജീവിതലക്ഷ്യം. അച്ചനതു സാധിച്ചു. അച്ചന്റെ ജീവിതം അക്കാര്യത്തിൽ അത്യധികം സഫലമാണ്. യാൽസിഡോൺ അഥവാ കൽക്കദോന്യൻ സുന്നഹദോസിനെപ്പറ്റി വേദശാസ്ത്ര മേഖലയിലിറക്കിയിട്ടുള്ള അധികാര ഗ്രന്ഥങ്ങളിലൊന്നിന്റെ കർത്താവാണച്ചൻ; അതുപോലെ പാത്രിയാർക്കീസായ സേവേറിയോസിനെപ്പറ്റി വിരചിതമായ പണ്ഡിതോചിതമായ ഒരു ഗ്രന്ഥത്തിന്റെ കർത്താവുമാണദ്ദേഹം. വട്ടശ്ശേരിൽ മാർ ദീവന്ന്യാസോസ് നൂറാമനെപ്പറ്റി ഏറ്റവും ആധികാരികമായ ഗ്രന്ഥം രചിക്കാനും അച്ചനു സാധിച്ചുവെന്നു നമുക്കറിയാം.

സമധിത ചേതസ്സായ ഒരു പണ്ഡിതനു, തന്റെ ഭൗതിക ജീവിതത്തേക്കാൾ പ്രാധാന്യം തന്റെ ധൈഷന്തിക ജീവിതമാണ്. ശമുവേലച്ചന്റെ ആത്മകഥ അവതരിപ്പിക്കുന്ന സ്വാനുഭവവേദിയിൽ കൽക്കദോന്യൻ സുന്നഹദോസിന്റെ ചരിത്രപശ്ചാത്തലം വിശദമായി പ്രതിപാദിച്ചിരിക്കുന്നു. ക്രിസ്തുശാസ്ത്രത്തിന്റെ അതിസൂഷ്മങ്ങളായ തത്വങ്ങളും വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. അങ്ങനെ ഈ ഗ്രന്ഥത്തിൽക്കൂടി അച്ചന്റെ ധൈഷണിക ജീവിതത്തിൽ അനുവാചകർക്കു പങ്കാളികളാകാൻ കഴിയുന്നു.

ക്രിസ്തുശാസ്ത്രം അടിസ്ഥാനമാക്കിയ ഗവേഷണം എന്ന ഭാഗത്തിൽ കൽക്കദ്യോനൻ സുനഹദോസിനെപ്പറ്റി അച്ചനെഴുതിയ അതിപ്രൗഢമായ ഇംഗ്ലീഷ് ഗ്രന്ഥത്തിലെ ആശയങ്ങൾ സരളമായി മലയാളത്തിൽ കൊടുക്കാൻ ഒരുശ്രമം നടത്തിയിരിക്കുന്നു. ക്രൈസ്തവ സഭയെ റോമിന്റെ കീഴിൽ കൊണ്ടുവരാൻ ലിയോ ഒന്നാമൻ ചക്രവർത്തിയുടെ അനുവാദത്തോടെ സംഘടിപ്പിച്ചതാണു കൽക്കദ്യോനൻ സുനഹദോസെന്നു ശമുവേലച്ചൻ സമർത്ഥിക്കുന്നു. അലക്സാന്ദ്രിയയിലെ പാത്രിയാർക്കീസായ ദീയസ്കോറോസിനെ ബോധപൂർവ്വം സുന്നഹദോസ് ഒഴിവാക്കി. യുറ്റിക്കസിനെ വേദവിപരീതി എന്നു മുദ്രകുത്തി. യേശു പൂർണ്ണദൈവത്വവും മനുഷ്യത്വവും എങ്ങനെ വർത്തിച്ചിരുന്നു എന്നതായിരുന്നു പ്രശ്നം. സുന്നഹദോസിലെ അന്ത്യോഖ്യൻ പക്ഷപാതക്കാർ യേശുവിൽ രണ്ടു സ്വഭാവങ്ങളുണ്ടായിരുന്നുവെന്നു വാദിച്ചു. അലക്സാന്ദ്രിയാ പക്ഷക്കാർ യേശുവിന്റെ രണ്ടു സ്വഭാവങ്ങളും അന്യോന്യം ഇടകലരാതെ ഒരു സ്വഭാവുമായി വർത്തിച്ചു എന്നും വാദിച്ചു.തലനാരിഴയുടെ സഹസ്രാംഗം അന്തരമാണു ഈ വീക്ഷണങ്ങൾതമ്മിലുള്ളത്. അലക്സാന്ദ്രിയൻ പക്ഷക്കാരെ മറുകൂട്ടർ, ഏകസ്വഭാവക്കാരെന്നു മുദ്രയടിച്ചു പുറന്തള്ളി. യേശുവിൽ ഒരു സ്വഭാവമെ ഉള്ളൂവെങ്കിൽ അതു ദൈവ സ്വഭാവമാവില്ലേ? യേശു ദൈവം മാത്രമായിരുന്നുവെങ്കിൽ മനുഷ്യനായി അനുഭവിച്ച കഷ്ടതയും ക്രൂശുമരണവും കേവലം മായയാവുകയില്ലേ? അതേസമയം യേശുവിൽ രണ്ടു സ്വഭാവങ്ങൾ വേർതിരിച്ചുണ്ടായിരുന്നെങ്കിൽ യേശു എപ്പോഴായിരുന്നു ദൈവം, എപ്പോഴായിരുന്നു മനുഷ്യൻ എന്ന ചോദ്യമുണ്ടാവില്ലേ?

കൽക്കദോന്യൻ സുന്നഹദോസിനുശേഷം, ക്രിവ 512-ൽ അന്തോക്യയിലെ പാത്രയർക്കീസായ മാർ സേവേറിയോസിന്റെ ബോധനമാണു ഇക്കാര്യത്തിൽ സുറിയാനി സഭ സ്വീകരിച്ചിരിക്കുന്നത്. ക്രിസ്തുവിനുണ്ടായിരുന്നതു ഏക ഹൈപ്പോസ്റ്റാസിസായിരുന്നു.

''ദൈവസ്വഭാവത്തിന്റെയും മനുഷ്യസ്വഭാവത്തിന്റെയും പ്രത്യേകതകൾ ആ സ്വഭാവങ്ങളോടുകൂടി തമ്മിൽ കലരാതെയും വിഭജിക്കപ്പെടാതെയും ഏക ക്രിസ്തുവിൽ യോജിപ്പിച്ചു സ്ഥിതി ചെയ്തു. സ്വഭാവങ്ങൾ തമ്മിൽ യോജിച്ചിരുന്നതിനാൽ അവയുടെ പ്രത്യേകതകൾ അന്യോന്യം കൈമാറ്റം ചെയ്തിരുന്നു. അങ്ങനെ വചനം ജഡത്തിന്റെ പ്രത്യേകതകളിലും മാനുഷിക പ്രത്യേകതകൾ വചനത്തിലും അറിയപ്പെടുകയും ചെയ്തു.

ഈയോജിപ്പുമൂലം സ്വഭാവങ്ങളും അവയുടെ പ്രത്യേകതകളും ഒന്നും നഷ്ടപ്പെടുകില്ല. " എന്നു ശമുവേലച്ചൻ വിശദീകരിച്ചിരിക്കുന്നു. (പേജ് 162). അതിസൂക്ഷ്മമായ ക്രിസ്തുശാസ്ത്ര മർമ്മത്തെയാണ് അച്ചൻ വിശകലനം ചെയ്തു അവതരിപ്പിക്കുന്നത്.

''സേവേറിയോസ് അംഗമായിരിക്കുന്ന സഭയുടെ ഉപദേശം ക്രിസ്തു ഒരു 'ഓസിയ' (സത്ത) ആണെന്നുള്ളതല്ലാ, പിന്നെയോ ദൈവത്വം സംബന്ധിച്ചു പിതാവിനോടും പരിശുദ്ധാത്മവിനോടും സാരാംശൈക്യമുള്ളവർ മനുഷ്യത്വം സംബന്ധിച്ചു നാമുമായി സാരാംശൈക്യം ഉള്ളവനായിത്തീരുന്നു'' എന്നാണ്. അച്ചൻ തുടരുന്നു, ''ദൈവത്വം സൃഷ്ടി നടത്തുന്നു. അതു സൃഷ്ടിയല്ല. മനുഷ്യത്വം സൃഷ്ടിയാണ്. യേശുവിൽ അവ രണ്ടുംയോജിച്ചു. യേശുവിൽ ദൈവത്വവും മനുഷ്യത്വവും യഥാർത്ഥമായും പൂർണ്ണമായും ഉണ്ട്. അവയെ പ്രത്യേകം പ്രത്യേകമായി നാം മനസ്സിലാക്കുന്നുമുണ്ട്. അതേസമയം, ഓരോ സ്വഭാവത്തിനും ഓരോ പ്രത്യേക അവസ്ഥ കൊടുത്തുകൂടാ.'' (പേജ് 183). യേശുവിൽ ഒരു സ്വഭാവമെന്നു പറയുമ്പോൾ ഇതാണ് നാം മനസ്സിലാക്കുന്നത്.

ഈ ഗ്രന്ഥത്തിന്റെ അവസാനത്തെ അദ്ധ്യായത്തിൽ, മലങ്കര സഭാചരിത്രത്തെ ശമുവേലച്ചൻ വിലയിരുത്തുന്നു. മാർത്തോമാശ്ലീഹാ വന്നകാലം മുതൽ 16–ാം നൂറ്റാണ്ടുവരെ മലങ്കര സഭ പേർഷ്യൻ സുറിയാനി സഭയുമായാണ് ബന്ധപ്പെട്ടിരുന്നത്. ഈ ദീർഘമായ കാലയളവിൽ സഭയ്ക്കു നാട്ടു മെത്രാന്മാരെ ലഭിച്ചിരുന്നുവെന്നതിനു തെളിവില്ല. ഈ സഭയുടെ ആരാധനാഭാഷ മലയാളമായിരുന്നില്ല, പൗരസ്ത്യ സുറിയാനിയായിരുന്നു. ഇവിടെ ആദിശതകങ്ങളിലേതെന്നു സൂചിപ്പിക്കുന്ന ചില പേർഷ്യൻ കുരിശുകൾ ഉണ്ടായിരുന്നു. മലങ്കരസഭയെ പതിനാറാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ ലത്തീൻ റീത്തിനു വിധേയമാക്കി. അതിൽ നിന്നും മോചനം നേടാനുള്ള ശ്രമത്തിലാണ്, മലങ്കര സഭ 1665–ൽ അന്തോക്യൻ സുറിയാനി സഭയുമായി ബന്ധപ്പെട്ടത്. ഓർത്തഡോക്സ് സഭയുടെ ഒന്നാം തുബ്ദേനിൽ പറയുന്ന ഗ്രിഗോറിയോസിനു ചരിത്രപരമായ നിലനിൽപ്പില്ലെന്നു അച്ചൻ സമർത്ഥിക്കുന്നു. 1876–ൽ മലങ്കര സഭ സുറിയാനിസഭയുടെ ഒരു ഭാഗമായിത്തീരുന്നു. അന്ത്യോക്യൻ പാത്രയർക്കീസുമാർ ദശകങ്ങളിൽകൂടി മലങ്കരസഭയെ കീഴടക്കാൻ ശ്രമം നടത്തുകയായിരുന്നു. 1912–ൽ കാതോലിക്കാ സ്ഥാപിതമായതോടെ മലങ്കരസഭ തികച്ചും ഒരു സ്വന്ത്ര സഭയായിത്തീരുന്നു. കൂനൻകുരിശു സത്യത്തിനു ശേഷം മലങ്കര സഭ ആവുന്നതും സ്വാതന്ത്ര്യം നിലനിർത്തി. മാർ ഗ്രിഗോറിയോസിൽ നിന്നും മാർ ഇവാനിയോസിന്റെ സഹകരണത്തോടെ ദീവന്നാസ്യോസു എന്നു പേരു സ്വീകരിച്ച മാർതോമാ ആറാമൻ അന്ത്യോക്യൻ ഭരണത്തിനു വഴങ്ങിയില്ല. മുളന്തുരുത്തി സുന്നഹദോസാണ് മലങ്കര സഭ പാത്രിയാർക്കീസിന്റെ കീഴിലാണെന്നു അംഗീകരിച്ചതു തുടർന്നുള്ള ചരിത്രം സർവർക്കുമറിയാവുന്നതാണ്. കാതോലിക്കേറ്റു സ്ഥാപിതമായതിനു ശേഷം ലഭിച്ച സ്വാതന്ത്ര്യത്തെ മലങ്കര സാക്ഷാത്ക്കരിക്കയാണു വേണ്ടത്. മലങ്കരസഭയെപ്പറ്റിയും അതിന്റെ സ്വാതന്ത്ര്യത്തെപ്പറ്റിയും വി.സി ശാമുവലച്ചനു വളരെ കാര്യങ്ങൾ പറയാനുണ്ടെന്നു ഈ അദ്ധ്യായം സൂചിപ്പിക്കുന്നു. 'ഇതു ഇന്ത്യൻ സഭയോ' എന്ന ഗ്രന്ഥത്തിൽ ഇതേപ്പറ്റി അച്ചൻ പല പ്രശ്നങ്ങളും ഉന്നയിക്കുന്നുണ്ട്.

കേരള സഭാചരിത്രത്തെപ്പറ്റി ചരിത്രകാരന്മാർ ഏകാഭിപ്രായക്കാരല്ല: ആദിമ മലങ്കര സഭയുടെ സ്വഭാവമെന്തെന്ന് ആധികാരികമായി ഇന്നേവരെ ഒരു സഭാചരിത്രകാരനും പറഞ്ഞിട്ടില്ല. കക്ഷിഭേദമനുസരിച്ചുള്ള വീക്ഷണങ്ങളുടെ മേൽ പടുത്തുയർത്തിയ കൽപ്പിത രചനകളാണ് അധികം ചരിത്ര ഗ്രന്ഥങ്ങളുമെന്ന് ആക്ഷേപമുണ്ട്. പക്ഷെ, നമ്മുടെ ഇന്നത്തെ യാഥാർത്ഥ്യത്തെയാണ് അംഗീകരിക്കേണ്ടത്. ഇന്നു മലങ്കരസഭ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പെട്ട ഒരു സ്വതന്ത്രസഭയാണ്. ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെയും പാരമ്പര്യത്തിന്റെയും പിൻബലത്തോടെ ഇന്ത്യൻ ദേശീയതയുടെ മുഖ്യധാരയെ പരിപോഷിപ്പിച്ചു മലങ്കരസഭ മുന്നേറുകയാണുവേണ്ടത്.'

സത്യത്തോടു കടപ്പാടുള്ള പണ്ഡിത പരേണ്യനായ ഒരു പുരോഹിത സത്തമന്റെ ആത്മദർപ്പണമാണ് 'സ്വാനുഭവേദിയിൽ', ഇതു വി.സി ശമുവേൽ എന്ന മനുഷ്യനെ മൂടുപടമില്ലാതെ അവതരിപ്പിക്കുന്നു; സമർപ്പിത ചേതസ്സായ ഒരു ഗുരുവിനെ നമുക്ക് കാണിച്ചു തരുന്നു. വി.സി. ശമുവേലിന്റെ ചരിത്രജ്ഞാനം അതിരറ്റതാണ്. വിശകലനപാടവം അനന്യമാണ്. വേദശാസ്ത്ര പാണ്ഡിത്യം നിസ്തുലമാണ്. ഇത് ഒരു മനുഷ്യന്റെയെന്നപോലെ ഒരു പുരോഹിതന്റെയും ആത്മകഥയാണ്. 'സ്വാനുഭവേദിയിൽ' എന്ന ഗ്രന്ഥത്തെ വിശിഷ്ടമാക്കുന്നത് അതിൽ പ്രതിഫലിക്കുന്ന ശക്തമായ ധിഷണയുടെ പ്രകാശവും അതിൽ പ്രതിധ്വനിക്കുന്ന ജ്ഞാനിയുടെ ആത്മസ്പർശനങ്ങളുമാണ്.

●

## പത്രാധിപർക്കുള്ള കത്ത്

വടക്കേ ഇന്ത്യയിലും മറ്റും പണം മുടക്കി, പഠിക്കാതെ, ചുളുവിന് ബിരുദങ്ങൾ സമ്പാദിക്കാമെന്ന് കേട്ടിട്ടുണ്ട്. വിശകലനം ചെയ്തിട്ടില്ലാത്തതിനാൽ വാസ്തവം അറിയില്ല. എന്നാൽ അതിപ്പോൾ വേദശാസ്ത്ര ബിരുദങ്ങൾക്ക് വേണ്ടി കേരളത്തിൽ തുടങ്ങിയിരിക്കുന്നു. അതിനുവേണ്ടി വെമ്പൽ കൊള്ളുന്നത് മലങ്കര സഭയിലെ ചില വൈദീകരാണെന്ന് മനസ്സിലാക്കുമ്പോൾ ഒരു വിശ്വാസി എന്നനിലയിൽ എനിക്ക് ലജ്ജ തോന്നുന്നു. പണവും മറ്റും മുടക്കി അംഗീകൃതമല്ലാത്ത മാസ്റ്റർ ബിരുദങ്ങളും ഡോക്ടർ ബിരുദങ്ങളും ഒക്കെ വാങ്ങി വരുന്ന വൈദീകർക്കു ശക്തമായ താക്കീത് നൽകണമെന്നു പരിശുദ്ധ സുന്നഹദോസിനോടും വൈദീക സെമിനാരിയോടും അപേക്ഷിക്കുന്നു.

സജി തോമസ്, പത്തനംതിട്ട.

### ജൂബിലി വർഷത്തിൽ വരിക്കാരായി ചേർന്നവർ

1. T.K. Aleyamma, Valanvattam
2. P.A. Mathen Master, Kelakam
3. Leelamma Abraham, Hyderabad
4. Rosamma Cherian, Pathiyoor
5. Lalan Kottaramthopil, Mavelikara
6. A.O. Koshy, Hoshangabad
7. P.P. Thomas, Thelliyoor
8. P.C. Thomas, Gudhiyar
9. K.P. Mathew, Alwaye
10. K.P. Varghese, Bastar
11. P. Koshy, Thadiyoor
12. D. George, Adoor
13. T.G. Koshy, Bastar
14. M.O. OOmmen, Nooranad
15. C. Thomas, Warangal
16. D. Mathew, New Delhi
17. C.I. Ittyariah, Idukki
18. Varghese Mathew, Kottayam
19. Stephen A. Pulikottil, Trichur
20. T. George, Madras
21. Sajan Mathew, Little Andamans
22. M.K. Yohannan, Kaithaparambu
23. K.A. Idikkula, Ranni
24. Mammen Thomas, Elanthoor
25. Anu V. Varghese, Maramon
26. C.M. George, Ulanad
27. P.M. Varghese, Ullannur
28. T.C. George, S. Headmaster, Chengannoor
29. Elizabeth George, Banglore
30 A.K. George, Keezhappally
31. Joy P.T., Jabalpur
32. Y. Daniel, Ambarnath

## ക്വിസ് ടൈം

## ക്വിസ് No : I

1. യിരമ്യാ പ്രവാചകന്റെ പിതാവ് ____ ഹില്ക്കിയാവ് (യിരമ്യാ 1:1)
2. കാള എന്നപോലെ പുല്ലു തിന്നേണ്ടി വന്ന ചക്രവർത്തി ____ നെബൂഖദ്നേസർ (ദാനി - 4:33)
3. ബേഥേൽ പട്ടണത്തിനു മുമ്പുണ്ടായിരുന്ന പേര് ____ ലൂസ് (ഉല്പത്തി- 28 :19)
4. താൻ നിർമ്മിച്ച കഴുമരത്തിൽ തന്നെ തൂക്കപ്പെട്ടവൻ ____ഹാമാൻ (എസ്ഥേർ-7:9-10)
5. ഏശാവിന് അവകാശമായി യഹോവാ കൊടുത്ത പർവ്വതം ____ സേയീർ (ആവർ-2:5)
6. സെഫന്യാവിന്റെ പിതാവ് ____ കൂശി (സെഫ-1:1)
7. അപ്പസ്തോലനായ തോമസിന്റെ മറ്റൊരു പേര് ____ ദിദിമോസ് (യോഹ-11:16)
8. വി.പൗലോസിന്റെ ഗോത്രം ____ ബെന്യാമീൻ (റോമർ-11:1)
9. അഹറോൻ മരിച്ച സ്ഥലം ____ ഹോർ പർവ്വതം (സംഖ്യാ-33:39)
10. യോശുവയുടെ പിതാവ് ____ നൂൻ(യോശുവ-1:1)
11. ശപഥാർപ്പിത വസ്തുവിൽ നിന്ന് ചിലത് എടുത്തവൻ ____ ആഖാൻ (യോശുവ-7:1)
12. ശലോമോന്റെ രാജാവായി അഭിഷേകം ചെയ്ത പുരോഹിതൻ ____ സാദോക്ക് (1രാജാ-1:39)

അജോ എം.പി, വെള്ളികുളങ്ങര

## FAVOURS RECEIVED





T.C. Mathew
Dombivili

ഒരു വിശ്വാസി
കൽക്കട്ട

# IS SIN THE CAUSE OF HUMAN SUFFERING?

A. THOMAS

(Acknowledgement to passages in Ephiphany, Our Daily Bread Malankara Sabha and Jesus Calls)

Yes, in a universal sense. God created man in His own image, that is with all divine qualities. He was pure and sinless and He never experienced pain. He had perfect continuous fellowship with his Creator. When sin entered the world suffering, sickness and death followed it. Man became separated from God. In the allegory contained in Genesis, man disobeyed God by eating the fruit of the tree of knowledge of good and evil rather than the fruit of the tree of life and became a sinner. In other words, man followed his self-will rather than the will of God misusing the divine gift of free-will. So much about human suffering in general.

Why do people who relatively lead a good life suffer? Why unmerited suffering? When calamities come we ask ourselves "why did this happen to me?" This age-old question has no clear answer in the Bible except that it is the will of God. One should rather not ask this question, but praise the Lord even in the midst of adversities. Sin may not necessarily be the cause of human suffering. More often than not suffering and sin are not interrelated to the Bible.

In Luke 13:2 Jesus refers to some Galileans whose blood pilate had mingled with their sacrifices and says that those Galileans were not sinners above all the Galileans. Again in Luke 13:4-5 Jesus mentions that those eighteen upon whom the tower in siloam fell and slew them, were not sinners above all men that dwelt in jerusalem. In john 9:2 about the blind man Jesus says that neither has this man sinned nor his parents; but that the works of God should be made manifest in him. The mental agony which St.Mary suffered when others misunderstood her must have been immense. The journey to Egypt with infant Jesus and above all his crucifixion must have caused her immense sorrow. It was all not due to her sins. Infact, from the time she surrendered herself to the will of God she had sufferings. The thorn in the flesh of St. Paul was not due to his sins. "My grace is sufficient for thee." See 2 Cor 12:7-9. The most glaring example of unmerited suffering in the Bible is Job's. His sufferings were not due to his sins; God was testing his faith.

There are one or two examples in N.T. of a man's suffering attributed to his sins. John 5:14 After healing the man who was paralysed for 38 years Jesus tells him "Behold, thou art made whole, sin no more, lest a worse thing come unto thee" In Luke 5:20 Jesus tells the paralytic that his sins are forgiven, before healing him.

Tragedies happen in this world. Some are called ' acts of God ' such as cyclones, earthquakes, floods etc. others are due to human callousness and cruelty; the slaughter of 6 million Jews by Hitler, several millions of anti- communists by Stalin etc. Others are caused by human negligence or lack of skill, leading to the loss of many lives and human suffering. The Bhopal tragedy is an example.

Are the texts in the scriptures detailing the various protections afforded by the Lord, recorded in Psalm 91, still vaild and true ? And the words inPsalm 128:3. Why is it that

these were not fulfilled in the case of us? We can still continue to serve God ? How can continue to assert with conviction and boldness the promise of our Lord: "Heaven and earth will pass away, but my words will by no means pass away." Matt 24:35. These questions continue to pound our hearts to powder in everyone of our waking moments."

The problem of innocent suffering doesnot have an answer. The Hindu answer by saying that his suffering is his Karma, the result of sins he committed in his previous births. That which is due to him must inevitably happen to him and there is nothing that he can do to alter it. It is his fate. If this belief is true, then the Power who controls our fate must be no wiser than a man who beats his small child for some naughtiness which he committed in the previous week.

How can a just God deal out punishment to human beings for what their soul committed in a previous life of which they have no memory. But the idea of Karma does seem to help some people to endure what they are suffering in a stoic manner of patient endurance.

According to Buddhist thought, desire is the cause of suffering. If we eliminate desire, suffering will vanish! Is it possible to eliminate desire- even worthy desires?

Islam also does not give a satisfactory answer to the problem of suffering except that everything happens to us is ordained by God.

Now the great question is whether we can believe that a loving God allows all the suffering that we see in the world. Can there be any value in it?

The strongest answer to our problem of suffering is the Crucifixion of Jesus. When God brought himself down to live on the human level, He refused to live a life without suffering. Jesus endured all things that man normally avoids , not only extreme physical we suffering, but insult, disgrace, and apparent failure and by this suffering, he achieved the greatest thing that man has ever acheived, the opening of an altogether new way of life, which would lead ultimately to salvation of all the world.

Pain and suffering cannot be good in themselves, but God whose thoughts are not like our thoughts seems to have allowed them to exist in the world for a good purpose. Sufferings bring a perspective to life that can be gained in no other way. For instance, when circumstances cause deep heart-ache or sorrow, we become more aware of our frailty as human beings. How clearly then do we see the necessity of depending upon a loving God, the one who has promised to minister to your very need. Yes, we view life with increased sensitivity and depth when we are faced with hardship and struggle. Sorrow is as neccessary for the soul as medicine is to the body. The path of sorrow, and that path alone leads to the land where sorrow is unknown! It is not a gospel of material prosperity that is preached in the N.T. but suffering as experienced by Christ.

when afflictions strike, we often spend too much time thinking about ourselves. In extreme self-pity, we become resentful of the misfortune that has be fallen us. We may even complain to God himself for letting us experience pain or discomfort. How much better to adopt the attittude expressed in Psalm 119:71 "It is good for me that I have been afflicted; that I might learn thy statutes." and recognise the benefit of our hardship! Doing this will not only give us a fresh view of God but it will also help us understand the feelings of others who suffer.

What shall I learn from God through fiery trials today,

As Jesus walks with me along life's rugged way ?

He never fails - not even in the darkest hour -

Iknow my Lord is near, because I feel his power

- Anon.

Many are the afflictions of the righteous; but the Lord delivers him out of them all. Psalm 34:19

Man due to his own faults and actions some times invites sufferings. God is not responsible for that. A just God may allow him to bear the consequences. God cannot be held responsible for the ill-effects of drinking, smoking, drug addiction etc. sufferings can also be caused by not observing laws of nature, our selfishness, carelessness etc. Think of a situation where we don't feel any physical pain at all. Then ants can eat away our body! Fire can damage it without our being aware of it ! so pain is necessary for human survival.

Suffering or no suffering, a christian always ought to surrender completely to Lord Jesus Christ with absolute trust in Him. In times of trials he should count his blessings to counteract the negative thoughts. All of us would rather enjoy life's blessings than face its trials. Yet both are part of our lives and our heavenly Father knows exactly how much of each is appropriate for us. We need trial because it is designed by God to help us in our spiritual growth and to conform us to the image of His son. God does not always change circumstances but He may often change us.

## FOR FAVOURS RECEIVED







**T.G. VARGHESE**
**&**
**MOLLY VARGHESE**







**SARAMMA BARBIL** **VARGHESE BARTI**

# ഓർത്തഡോക്സ് ആരാധനയുടെ സവിശേഷതകൾ

## യാക്കോബ് മാർ ഐറേനിയോസ്

"യഹോവയ്ക്കു സ്ത്രോത്രം ചെയ്വിൻ; അവൻ നല്ലവനല്ലോ; അവൻെറ ദയ എന്നേക്കുമുള്ളത്" (സങ്കീ. 136:1) എന്ന സ്തുതിഘോഷം ആരാധനയുടെ ഹൃദയാവിഷ്കാരമാണെന്ന് പറയാം. സർവ്വ ആരാധനയുടേയും കേന്ദ്രവും മകുടവും പരമബലിയായ വി. കുർബ്ബാനയാണ്. യാമപ്രാർത്ഥന, രഹസ്യപ്രാർത്ഥന, നിമിഷ പ്രാർത്ഥന, നോമ്പ്, ജാഗരണം, മൗനം, ദാനധർമ്മം, നീതിനിമിത്തം പീഢയേൽക്കൽ എന്നിവയെല്ലാം വിശാലമായ അർത്ഥത്തിൽ ആരാധന തന്നെ. ഏറ്റവും ഉദാത്തമായ പരിഗണനയിൽ, ആവശ്യങ്ങളും പരാതികളും, പരിദേവനങ്ങളുമായി ഈശ്വര സന്നിധാന ത്തിൽ എത്തുന്നതോ, അഥവാ മൂർത്തമോ, അമൂർത്തമോ ആയ സച്ചിദാനന്ദനെ സങ്കല്പിച്ച് നടത്തുന്ന പൂജയോ അല്ല ആരാധന. നേരെ മറിച്ച്, സ്നേഹത്തിലും, സ്വാതന്ത്ര്യത്തിലും, നന്ദിപ്രകടനത്തിലും കൂടി ഉയർന്ന് യേശുക്രിസ്തുവിൽ, പരിശുദ്ധാത്മാവിലൂടെ പിതൃസന്നിധിയിലേക്കു പ്രവേശിച്ച്, തന്നോട് ഹർഷ പൂർണ്ണമായ സംസർഗ്ഗം ചെയ്യുന്നതാണ് യഥാർത്ഥ ആരാധന. അവിടെ ആരാധകൻ അർത്ഥകനോ, അടിമയോ, പ്രീണന സാഹസികനായ പൂജാരിയോ ഒന്നുമല്ല. പിതാവിൻെറ മുമ്പാകെ തികഞ്ഞ് സ്നേഹസ്വാതന്ത്ര്യങ്ങളോടും, ആത്മസംതൃപ്തിയോടും, പുത്രസ്ഥാനത്ത് നിൽക്കുന്നവനാണ് യഥാർത്ഥ ആരാധകൻ. ഇവിടെ ആരാധന ആനന്ദമാണ്; സംതൃപ്തിയാണ്; താദാത്മ്യം പ്രാപിക്കലാണ്. ഇതാണ് സത്യാരാധനയെ സംബന്ധിച്ച് പൗരസ്ത്യസഭയുടെ ദർശനം.

പൗരസ്ത്യ സഭയ്ക്ക് ആരാധന അതിൽത്തന്നെ ഒരു ലക്ഷ്യമാണ്. ഇത് യഹൂദസഭയുടെ ആരാധനാസംവിധാനത്തിൽ ആഴത്തിൽ വേരോടിയിരുന്ന ഒരാശയം തന്നെയാണ് 136-ാം സങ്കീർത്തനം, യഹോവയെ അവൻെറ ബലാധികൃത്തിനും മഹിമയ്ക്കും തക്ക വണ്ണം സ്തുതിക്കുന്നതിന് ഹൃദയ കവാടം തുറന്നു തരുന്നു. പൗരസ്ത്യസഭയിൽ കൗദാശിക ജീവിതത്തിൻെറ ജീവനാഡിയാണ് ആരാധന. പീഢകളുടേയും പ്രവാസത്തിൻെറയും കാലത്തും, പൗരസ്ത്യ ദേശത്ത് സത്യവിശ്വാസം നിലനിൽക്കുന്നതിന് പ്രധാന നിമിത്ത മായത്, നിർമ്മലവും തനിമയുള്ളതുമായ ആരാധനാവിശേഷമായിരുന്നു. ദൈവശാസ്ത്രപരമായ അതിൻെറ ക്രോഡീകരണങ്ങളും, പ്രഘോഷണവും ആരാധനയിലും, പരമാരാധനയായ വി. ബലിയിലും ഊന്നിയാണ് നിലകൊണ്ടത്. ആരാധനയിൽ പൗരസ്ത്യസഭ മിശിഹായുടെ രക്ഷാകര വ്യാപാരങ്ങളെ അനുസ്മരിക്കുകയും, ദിവ്യരഹസ്യങ്ങളെ ആഘോഷിക്കുകയും ചെയ്യുന്നു. അതുതന്നെ ഒരു തരം 'മിഷൻ' കൂടിയാണ്. അതിനാൽ ആരാധനയ്ക്കു ശേഷം മാത്രമേ വചന പ്രസംഗത്തിന് പൗരസ്ത്യസഭയിൽ സ്ഥാനമുള്ളു. കേവല വചനഘോഷത്തിന് പ്രാധാന്യം നൽകി, ആരാധനയെ ലഘൂവാക്കിക്കളയുന്ന പ്രമാണങ്ങൾ സഭാജീവിതശൈലിക്ക് ഉപകരിക്കുന്നില്ല എന്നതാണ് സഭയുടെ പഠിപ്പിക്കൽ.

പരമാരാധനയായ വി. കുർബ്ബാനയെ സഭ ബലിയായി ഗ്രഹിക്കുന്നു. ഇത് ക്രിസ്തുവിൻെറ ബലിയോട് എന്നേക്കുമായി ബന്ധപ്പെട്ടിരിക്കുന്നു. ഈ സാക്ഷാത്തായ ബലിയുടെ വെളിച്ചത്തിൽ മാത്രമേ, നിഴലുകളും മാതൃകകളും മാത്രമായിരുന്ന പഴയ നിയമബലികളെ വ്യവഹരിക്കാനാകൂ. 'വിശ്വാസത്തിലും, സ്നേഹത്തിലും അനുസരണത്തിലും പ്രത്യാശയിലും നിർവഹിക്കപ്പെട്ട ക്രിസ്തുവിൻെറ ബലിയിൽ വി. കുർബ്ബാന വഴിയായി വിശ്വാസി പങ്കാളിയായിത്തീരുന്നു എന്ന മർമ്മം സഭ ആവർത്തിച്ചു പ്രഖ്യാപിക്കുന്നു. അതുകേവലം ആവർത്തനമോ, അനുസ്മരണയോ അല്ല; വിശ്വാസത്താൽ ആത്മീയമായ പങ്കാളിത്തമാണ്.

ആരാധകൻ, വിശ്വാസത്തിലുറച്ച്, സ്നേഹവായ്പ്പോടെ സ്വയം സമർപ്പിച്ച് ദൈവത്തിൽ വിലയം പ്രാപിക്കുന്ന പ്രക്രിയയാണിത്. വി. കുർബ്ബാന ദൈവജനത്തെ ക്രിസ്തുവിൻെറ നിത്യബലയിലേക്കു നടത്തുന്ന ആത്മസമർപ്പണത്തിൻെറ പ്രക്രിയയാകുന്നു. ആയതിനാൽ ആരാധനയിൽ മനുഷ്യവർഗ്ഗത്തേയും സമസ്ത ക്രിസ്തു ശരീരത്തെയും വിസ്മരിക്കാനാവില്ല. "ജനത്തിനു പാപ പരിഹാരവും സൃഷ്ടി മുഴുവനും മോചനവും" കാർമ്മികൻ വി. കുർബാനയിൽ ദൈവത്തോട് യാചിക്കുന്നുണ്ടല്ലോ. (വി. കുർബ്ബാനയുടെ പ്രമിയോൻ)

ആരാധന വി. റൂഹായുടെ പ്രവർത്തന മണ്ഡലം കൂടിയാണ്. "ദൈവമക്കളുടെ മഹത്തായ സ്വാതന്ത്ര്യ" ത്താൽ അലംകൃതനായ മനുഷ്യനിൽ വ്യാപിക്കുന്ന പരിശുദ്ധ റൂഹായുടെ പ്രവർത്തനമാണ് ആരാധന. വിശുദ്ധാത്മാവ് സഭയെ ക്രിസ്തുവിൻെറ ബലിയിൽ പങ്കാളിയാകാൻ സഹായിക്കുന്നു. പരിശുദ്ധാരൂപിയിലല്ലാതെ പ്രാർത്ഥനയോ ആരാധനയോ സാധ്യമാകുന്നില്ല. അരൂപിയാണ് വിശ്വാസിയെ ആരാധനയിലൂടെ ദൈവ സന്നിധിയിലേക്കു നയിക്കുന്നത്.

## പൗരസ്ത്യാരാധനയുടെ സവിശേഷതകൾ

പൗരസ്ത്യസഭയുടെ പരമാരാധനയായ തിരുബലിയുടെ അനുഷ്ഠാനത്തെ പാശ്ചാത്യ എവുക്കാരിസ്തിയാക്രമങ്ങളിൽ നിന്ന് വ്യതിരിക്തമാക്കുന്ന പ്രഥമഗ ണനീയമായ സവിശേഷത "വിശുദ്ധ റൂഹായെയുള്ള ആഹ്വാന വിളിയാണ്. (Invocation of the Holy Spirit). മലങ്കരയിൽ ഉപയോഗിക്കുന്ന തക്സാകളിൽ സ്ഥാപന വചനങ്ങൾക്കു ശേഷമാണ് എപ്പി ക്ലീസിസ് (വിശുദ്ധാത്മാഹ്വാനം). ഇതിൽ രഹസ്യപ്രാർത്ഥനയ്ക്കും, പരസ്യപ്രാർത്ഥനയ്ക്കും കരമാവസിപ്പിക്കലുമാണ്.

പരിശുദ്ധാത്മാഹ്വാനം പാശ്ചാത്യ ആരാധന ക്രമ ങ്ങളിലില്ല. (Neale and Littledale: 'Translation of the Primitive Liturgies)

പൗരസ്ത്യ സഭകൾ ആരാധന മാതൃഭാഷയിൽ തന്നെ നടത്തുന്നതിനെ പ്രോത്സാഹിപ്പിക്കുന്നു. മിക്ക വാറും കാവ്യാത്മകഭാഷയിലാണ് അത് നിർവ്വഹിക്കപ്പെടുന്നത്. ഭാഷയുടെ സമ്പൂർണ്ണതയും, സന്നിഗ്ദ്ധ തയും സ്ഫുടം ചെയ്ത രൂപവും വെളിപ്പെടുന്നത് കാവ്യരൂപാവിഷ്കാരത്തിലാണല്ലോ. എന്നാൽ മാതൃഭാഷയോടൊപ്പം, അയുക്തികമായ സത്ത് ഉൾക്കൊള്ളുന്ന ചില വാക്കുകൾ അവയുടെ അർത്ഥഗഹനത യ്ക്കു കുറവുവരാതിരിക്കാൻ പരിഭാഷപ്പെടുത്താതെ ഉപയോഗിക്കുന്ന പതിവുണ്ട്. 'ആമ്മീൻ' 'കുറിയേലായിസോൻ,' 'ഹാലേലുയ്യ,' 'ബാറക്മോർ' തുടങ്ങിയവ അത്തരത്തിൽപ്പെടും.

ദിവ്യബലി അർപ്പിക്കുന്ന സ്ഥലവും സമയവും സഭ വിശുദ്ധമായി ഗണിച്ച് ആദരിക്കുന്നു. ക്രിസ്തു ലോക ത്തിൽ അവതരിച്ച് ജീവിച്ചപ്പോൾ, അനാദ്യന്തൻ കാലത്തിൽ ഉദിച്ച്, കാലത്തെ വിശുദ്ധീകരിക്കുകയായിരുന്നു. കാലത്തിൽ അവിടുന്ന് സ്വയം വെളിപ്പെടുത്തി വി. കുർബാനയിൽ, ദൈവം സമയത്തിലേക്കിറങ്ങി വന്ന്, ആ സമയത്തേയും കാലം മുഴുവനേയും പവിത്രീകരിക്കുന്നു. ആ സമയം നിത്യതയോടും, നിത്യത ആ സമയത്തോടും സമന്വിതമായി പ്രകാശിപ്പിക്കപ്പെടുന്നു. സ്വർഗ്ഗം വന്നിറങ്ങുന്ന ആ സ്ഥലവും ദൈവ മഹത്വത്താൽ നിറഞ്ഞ വിശുദ്ധഭൂമിയായി മാറുന്നു. "മാലാഖമാർ മനുഷ്യപുത്രൻെറ അടുക്കലേക്ക് ഇറങ്ങുകയും കയറുകയും" ചെയ്യുന്നതും മറ്റും ഇവിടെ അനാവരണം ചെയ്യപ്പെടുന്നു.

പൗരസ്ത്യാരാധന വേദഗ്രന്ഥഭാഗങ്ങളാൽ പരിപുഷ്ടമാണ്. വേദപുസ്തക ഭാഗങ്ങൾ തന്നെ ആരാധനാ പശ്ചാത്തലത്തിൽ ഉണ്ടായതാണെന്ന് വേദപുസ്തക പടുക്കൾ സാക്ഷിക്കുന്നുണ്ട്. പൗരസ്ത്യസഭ ആരാധനാക്രമങ്ങൾ സംവിധാനം ചെയ്ത പിതാക്കന്മാർ അഗാധമായ വേദപുസ്തക ജ്ഞാനം നേടിയവരായിരുന്നു. വാർഷികമായി ക്രമീകരിച്ചിരിക്കുന്ന ആരാധനാചക്രം വഴിയായി വേദഭാഗങ്ങൾ പഠിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നതിന് ആരാധകന് കഴിയുന്നു. സുവിശേഷ ഭാഗങ്ങൾ, പ്രവചനങ്ങൾ, സങ്കീർത്തനങ്ങൾ ലേഖനഭാഗങ്ങൾ എന്നിവയെല്ലാം ആരാധനാക്രമങ്ങളിൽ വേണ്ടുവോളം ലഭ്യമാണ്.

## പ്രതീകങ്ങൾ

ആരാധനയിൽ സാമൂഹ്യവും ഇന്ദ്രിയപരവും വൈകാരികവുമായ ഉപാധികൾ ആവശ്യമാണ്; കാരണം എല്ലാ മനുഷ്യസമ്പർക്കങ്ങൾക്കും ഇന്ദ്രിയങ്ങളുടെ വ്യാപാരം അനിവാര്യമായിരിക്കുന്നു. പ്രാർത്ഥിക്കുമ്പോൾ മനുഷ്യൻെറ സമസ്താവയവങ്ങളും പഞ്ചേന്ദ്രിയങ്ങളും ബുദ്ധിയും അതിൽ പങ്കെടുക്കണം. ആരാധനയിൽ സംഗീതം, വർണം, ഗന്ധം, ചേഷ്ടകൾ, ക്രിയകൾ എന്നിവയെല്ലാം ഉപയോഗപ്പെടുത്തുന്നുണ്ട്. ഭാഷയുടെ ഉപയോഗം കൊണ്ടു മാത്രം 'പ്രതീകങ്ങളുടെ' 'role' നിർവ്വ ഹിക്കപ്പെടുന്നില്ല. പ്രതീകങ്ങൾ അവാച്യമായവയെ നിർദ്ധരിക്കുന്നു. യുക്തിയ്ക്കും, ഭാഷയ്ക്കും, ആശയ ത്തിനും ആവിഷ്കരിക്കുവാൻ കഴിയുന്ന തലത്തിനപ്പുറത്തേക്ക് ആരാധനയിലെ പ്രതീകങ്ങളും കർമ്മ ങ്ങളും ആരാധകനെ കൊണ്ടുപോകുന്നു എന്നതാണ് പരമാർത്ഥം.

പൗരസ്ത്യസഭയുടെ ആരാധനാ സംവിധാനത്തിൽ ഐക്കണുകൾക്ക് പ്രധാന സ്ഥാനമുണ്ട്. ബൈസൻെറയൻ സഭയിലാണ് 'ഐക്കൺ വേദശാസ്ത്രം' ആദ്യം പ്രചുരമായത്. ഐക്കണുകൾ ദൈവിക പ്രതിഭാസങ്ങൾ എന്ന നിലയിൽ ദിവ്യരഹസ്യങ്ങളെ പ്രകാശിപ്പിക്കുന്നു. ദൈവത്തിൻെറയും മാലാഖ

മാരുടെയും വിശുദ്ധരുടെയും സാന്നിദ്ധ്യമാണ് ഐക്കണുകളുടെ പൊരുൾ. പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ ഐക്കൺ വണക്കവും, ഐക്കണുകളാൽ ചിത്രാങ്കിതമായ സ്ക്രീൻ മദ്ബഹാവളവിങ്കൽ ഉപയോഗിക്കുന്നതും പതിവാണെങ്കിലും മലങ്കരസഭയിൽ ഇനിയും ഇവ പ്രചാരത്തിൽ വന്നിട്ടില്ല.

## പൗരോഹിത്യത്തിന്റെ സ്ഥാനം

വിശ്വാസി ആരാധിക്കുന്നത് സഭയിലൂടെയാണ്. ആരാധന നടക്കുന്നത് ക്രിസ്തു ശരീരത്തിലും. വി. മാമോദീസാ വഴി രാജത്വവും പൗരോഹിത്യവും ക്രിസ്ത്യാനിക്ക് അവകാശപ്പെട്ടതാണ്. ഇവരിൽ നിന്നും ചിലരെ വിശിഷ്ട പൗരോഹിത്യത്തിന്റെ പ്രത്യേക അധികാരത്തിലേക്ക് വിളിച്ചടുപ്പിക്കുകയും ചെയ്യുന്നു.

വി. കുർബാന സഭ മുഴുവനും കൂടെ സമർപ്പിക്കുന്ന കാഴ്ചയാണ്. സഭയുടെ പൂർണ്ണതയ്ക്ക് എപ്പിസ്കോപ്പായുടെ സാന്നിദ്ധ്യം അനിവാര്യമാകുന്നു; കാരണം ക്രിസ്തുവിന്റെ സാന്നിദ്ധ്യം കൗദാശികമായി സാക്ഷാൽക്കരിക്കുന്നത് മേൽപ്പട്ടക്കാരനാണ്. മെത്രാപ്പോലീത്താ, തനിക്കുവേണ്ടി, തന്റെ സ്ഥാനത്തു നിൽക്കുന്നതിന് കശ്ശീശന്മാരെ നിയോഗിക്കുന്നു. പുരോഹിതൻ ബലിയർപ്പിക്കുമ്പോൾ അത്മായരെ ഒരിക്കലും വിസ്മരിക്കാനാവില്ല. ഏറ്റവും കുറഞ്ഞത് മൂന്ന് പേരെങ്കിലും ബലി സമർപ്പണത്തിൽ പങ്കാളികളാകണം- കാർമ്മികൻ, ശുശ്രൂഷകൻ, ജനത്തിന്റെ പ്രതിനിധിയായി ആരാധകൻ.

## സമൂഹാരാധന

ആരാധനയിൽ സമസ്ത വിശ്വാസികളും പങ്കെടുക്കുക എന്നതാണ് പൗരസ്ത്യപാരമ്പര്യം. പുരോഹിതൻ തനിയെയല്ല ബലിയർപ്പിക്കുന്നത്. വി. ബലിയിൽ ആരാധകരുടെ സമ്പൂർണ്ണ പങ്കാളിത്തം ഉറപ്പാക്കുന്ന വയാണ് അവർ ചെയ്യുന്ന പ്രാർത്ഥനകളും, ഗാനങ്ങളും, പ്രതിവാക്യങ്ങളും.

ഇങ്ങനെ സവിശേഷതകൾ നിറഞ്ഞ പൗരസ്ത്യാരാധനയിലെ വിശിഷ്ട പദങ്ങൾ, പ്രതീകങ്ങൾ, വേഷ വിധാനങ്ങൾ, ധൂപവർഗ്ഗം, പ്രത്യേക നിറങ്ങൾ ആദിയായവ സശ്രദ്ധം വീക്ഷിച്ച് അവയുടെ സാരാംശംഗ്രഹിക്കുമ്പോൾ മാത്രമേ ആരാധകന് അവയിൽ അർത്ഥപൂർണ്ണമായ പങ്കാളിത്വം അനുഭവവേദ്യമാകുകയുള്ളൂ. കേവലം വ്യക്ത്യാതിരക്തമായ മാനമല്ലാതെ അതിൽ സാമൂഹ്യമാനത്തിനാണ് മുൻതൂക്കം. ആരാധനയിൽ ശ്രദ്ധയോടെ പങ്കെടുക്കുന്നവർക്ക് അതു ലോകത്തിൽ നിന്നു കൊണ്ടുതന്നെ ലോകാതീതവും അനന്യസാധാരണവുമായ ഒരു അനുഭവമായിരിക്കും.

ക്രിസ്തീയ ജീവിതശൈലിയെ കരുപ്പിടിപ്പിക്കുന്നതിലും സമ്പുഷ്ടമാക്കുന്നതിലും ആരാധന അദ്വിതീയമായ പങ്കാണ് വഹിക്കുന്നത്. വാചാ പ്രസംഗത്തിലും, വ്യക്തിപരമായ ഭക്തിപ്രകടനത്തിലും വികാരോദ്ദീപകമായ കരതാഡനതാള നിബന്ധമായ ഗാനങ്ങളിലും ഒതുക്കാൻ കഴിയാത്തതാണ് ആത്മാവിലും സത്യത്തിലുമുള്ള ക്രിസ്തീയ ആരാധനയും ആത്മീകതയും. ഈ പശ്ചാത്തലത്തിൽ പാശ്ചാത്യ ആരാധനാശൈലി വിമർശന വിധേയമാകുമ്പോഴാണ് അതിലെ 'വൈധവ്യം' ഏറെ വെളിവാകുന്നത്.

## സുവിശേഷ പരിശീലന ക്ലാസ്സ്

**മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ മദ്ധ്യവേനൽ അവധിക്കാലത്ത് നടത്തി വരാറുള്ള ബൈബിൾ ക്ലാസിന്റെ 43-ാമത് സെഷൻ ഈ വർഷവും 1997 മെയ് 11 മുതൽ 25 തിയതി വരെ നടത്തപ്പെടുന്നു.** 25-ാം തീയതി പ. കാതോലിക്ക ബാവ തിരുമനസ്സു കൊണ്ട് വി. കുർബാന അർപ്പിക്കുന്നതും തുടർന്നുള്ള മീറ്റിംഗിൽ വച്ച് സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്യുന്നതുമാണ്. അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയും പ്രമുഖരായ വൈദിക ശ്രേഷ്ഠരും ക്ലാസ്സുകൾക്ക് നേതൃത്വം നൽകുന്നു. മുഴുവൻ ഫീസ് 200 രൂപയായിരിക്കും. വികാരിയുടെ ശുപാർശക്കത്തുമായി വരുന്നവർക്ക് 150- രൂപ മതിയാകും. ഭവന സന്ദർശനം,ആശുപത്രി സന്ദർശനം,പരസ്യ സുവിശേഷയോഗം, എന്നിവ ക്ലാസ്സിന്റെ പ്രത്യേകതകൾ ആണ്. പെൺകുട്ടികൾക്കും താമസ സൗകര്യങ്ങൾ ഉണ്ടായിരിക്കും. എസ്. എസ്.എൽ.സി മുതലുള്ളവർക്ക് അപേക്ഷിക്കാം.

പുസ്തക പരിചയം

# മലങ്കര അന്ത്യോഖ്യൻ ബന്ധം പത്തൊമ്പതാം നൂറ്റാണ്ടിന്റെ സൃഷ്ടി

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലങ്കര- അന്ത്യോഖ്യൻ ബന്ധത്തിന്റെ ചരിത്രവസ്തുത ആഴമായി അപഗ്രഥിക്കുന്ന ഗവേഷണ പ്രബന്ധമാണ് 'മലങ്കര- അന്ത്യോഖ്യൻ ബന്ധം പത്തൊമ്പതാം നൂറ്റാണ്ടിന്റെ സൃഷ്ടി' എന്ന പ്രൗഢഗ്രന്ഥം.

'മലങ്കരസഭയുടെ സി.എം.എസ്, അന്ത്യോഖ്യൻ ബന്ധങ്ങൾ' എന്ന വിഷയത്തിൽ ഗവേഷണം നടത്തി. സെറാംബൂർ സർവകലാശാലയിൽ നിന്നും ഡോക്ടറേറ്റ് നേടിയ ഓർത്തഡോക്സ് സെമിനാരി ചരിത്രവിഭാഗം അദ്ധ്യക്ഷൻ ഫാ. ഡോ. ടി.ഐ വർഗീസ് സഭാചരിത്രത്തെ ഇതുവഴി സംശുദ്ധമാക്കി പുതിയ സൃഷ്ടിയാക്കിയിരിക്കുന്നു.

പതിനെട്ട് അദ്ധ്യായങ്ങൾ 250 പേജുകളിലായി 395 അടിക്കുറിപ്പുകളോടെ നിരവധി ഗ്രന്ഥങ്ങൾ സൂക്ഷ്മമായി പരിശോധിച്ച് എഴുതിയ ഗവേഷണ ചരിത്ര ഗ്രന്ഥത്തിന്റെ സംക്ഷിപ്തമാണ് ഇത്.'മലങ്കര അന്ത്യോഖ്യൻ ബന്ധത്തിന് മലങ്കര സഭയിൽ പൂർവികതയിലേക്കുള്ള യാതൊരു വേരുകളുമില്ലാ എന്ന് ഇത് തെളിയിക്കുന്നു.

കരിതേച്ച സഭാചരിത്രത്തിന്റെ താളുകൾ കണ്ട് രോഷം കൊള്ളുന്ന ഫാ. ഡോ. ടി.ഐ വർഗീസ് ചരിത്രസത്യങ്ങൾ വളച്ചൊടിച്ചവർക്കുനേരെ 'ചരിത്ര രേഖകളോടെയുള്ള വാക്കുകളുടെ ചമ്മട്ടി പ്രയോഗമാണിതിൽ.' മലങ്കര അന്ത്യോഖ്യൻ ബന്ധം 'പത്തൊമ്പതാം നൂറ്റാണ്ടിന്റെ സൃഷ്ടി' എന്നത് സഭാചരിത്രസത്യ നിഷേധങ്ങളോടുള്ള ഗർജനവും പ്രഖ്യാപനവുമാണ്.

'മലങ്കരസഭ പൂർവകാലം മുതൽ അന്ത്യോഖ്യൻ സുറിയാനി സഭാ ബന്ധത്തിലും അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ മേലധികാരത്തിൻകീഴിലും നിലനിന്നിരുന്നു എന്ന് മലങ്കര സഭയിൽ പ്രചരിച്ച തെറ്റായ ചിന്താഗതിയെ ചരിത്ര വസ്തുതകളുടെ അടിസ്ഥാനത്തിൽ അപഗ്രഥിച്ച് മലങ്കരസഭയുടെ യഥാർത്ഥ ചരിത്രത്തിന്റെ വെളിച്ചം പരത്തുകയാണിതിൽ. സഭാചരിത്രരംഗത്ത് പുത്തൻ തീയാണിത്. ചരിത്രവിരുദ്ധവും അബദ്ധവുമായ സഭാചരിത്ര ചിന്താഗതികൾ മൂർച്ചയേറിയ വാക്കുകളിൽ കത്തിച്ചാമ്പലാകും. ഇവിടെ ഉയിർത്തെഴുന്നേൽക്കുന്നത് ചരിത്രത്തിന്റെ യാഥാർത്ഥ്യമാണ്. അതുകൊണ്ട് ചരിത്രകാരനായ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഇതിന്റെ അവതാരികയിൽ കുറിച്ചു.

'നിലവിലിരിക്കുന്ന അർദ്ധസത്യങ്ങളെയോ അസത്യങ്ങളെയോ അന്ധവിശ്വാസങ്ങളെയോ ചരിത്രകാരൻ വസ്തുനിഷ്ഠമായി ചോദ്യം ചെയ്താൽ ആരും മുഖം ചുളിച്ചിട്ട് കാര്യമില്ല. നേരെമറിച്ച് സത്യം കണ്ടെത്തുവാനും അതിൽഉറച്ചുനിൽക്കുവാനുമുള്ള ദൃഢനിശ്ചയത്തോടെയുള്ള ആത്മാർത്ഥമായ ചരിത്രാന്വേഷണമാണ് വേണ്ടത്.'

മലങ്കര- അന്ത്യോഖ്യൻ ബന്ധത്തിന്റെ നിജസ്ഥിതി ഈ ഗവേഷണഗ്രന്ഥത്തിൽ അന്വേഷിക്കുന്നു. മലങ്കര- അന്ത്യോഖ്യൻ സഭാ ബന്ധത്തിന്റെ ആരംഭവും വളർച്ചയും വിവിധ സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ ഒന്നുമുതൽ പതിനൊന്നുവരെയുള്ള അദ്ധ്യായങ്ങളിൽ വിശകലനം ചെയ്യുന്നു.

മലങ്കരസഭ പൂർവകാലം മുതൽ അന്ത്യോഖ്യൻ ബന്ധത്തിലാണു നിലനിന്നിരുന്നത് എന്ന ചരിത്രവിരുദ്ധമായ നിലപാട് മലങ്കരസഭയിൽ പ്രചാരത്തിൽവന്നതും അതിന്റെ വിവിധ പ്രശ്നങ്ങളും 12ഉം 16ഉം അദ്ധ്യായങ്ങളിൽ നിരത്തിവയ്ക്കുന്നു. മലങ്കര- അന്ത്യോഖ്യൻ ബന്ധത്തിനു മുമ്പ് മലങ്കരസഭയുടെ പൂർവ്വബന്ധം പൗരസ്ത്യ സുറിയാനി സഭയുമായിട്ടായിരുന്നു എന്നു 13 മുതൽ 15വരെയുള്ള അദ്ധ്യായങ്ങളിൽ ചരിത്രവസ്തുതകളുടെ അടിസ്ഥാനത്തിൽ സ്ഥാപിക്കുന്നു.

വസ്തുനിഷ്ഠമായ ഗവേഷണം, ചരിത്ര സത്യാന്വേഷണത്തിന്റെ താൽപ്പര്യം, ചരിത്രത്തോടുള്ള പ്രതിബദ്ധത, നീതിപൂർവ്വമായ അപഗ്രഥനം, ആഴമായ പഠനത്തിന്റെ പ്രതിഫലനം, ചരിത്ര രേഖകളുടെ ക്രമീകൃതമായ അവതരണം, മൂർച്ചയേറിയ വാക്കുകളാൽ ചരിത്രസത്യം എഴുതുവാനുള്ള ചങ്കുറ്റം എന്നിവ ഈ ഗവേഷണ പഠനത്തെ ഈടുറ്റതാക്കുന്നു.

*മലങ്കര -അന്ത്യോഖ്യൻ ബന്ധം പത്തൊമ്പതാം നൂറ്റാണ്ടിന്റെ സൃഷ്ടി. ഫാ. ഡോ. ടി.ഐ വർഗീസ് മലങ്കരസഭാ ദീപം പബ്ലിക്കേഷൻസ്, പി.ബി നമ്പർ 611- കോട്ടയം, പേജ് 250 വില 60 രൂപ.*

# കൗൺസിലറുടെ പംക്തി

**ചോദ്യം**

എന്റെ രണ്ടു മക്കളുടെ ജാതകം. അവരുടെ വല്ല്യപ്പച്ചൻ, ഞങ്ങളുടെ സമ്മതം കൂടാതെ എഴുതിച്ചിട്ടുണ്ട്. അപ്പച്ചൻ ഈ കാര്യത്തിലൊക്കെ വിശ്വാസമാണ്. അതിൽ ഗുണവും ദോഷവുമായ പല കാര്യങ്ങളുണ്ട്. ഈയിടെ തിക്കുറിശിയുടെ മരണം. ജോത്സ്യന്മാർ പറഞ്ഞ സമയത്തുതന്നെ സംഭവിച്ചതായി പത്രത്തിൽ വായിച്ചു. അതിൽ പിന്നെ മക്കളുടെ ജാതകത്തിലെ ചില കാര്യങ്ങൾ ഓർക്കുമ്പോൾ വളരെ ഭയമാണ്. ജാതകം സത്യമാണോ? എന്റെ ഭയം മാറ്റുവാൻ എന്തുചെയ്യണം. നല്ല ഉപദേശം തന്നു സഹായിക്കണമെ.

മിസിസ്സ്. എം.കൊച്ചി.

**ഉത്തരം**

ശാസ്ത്രീയ പ്രബുദ്ധതയുടെ കാലത്ത് ജാതകം, ജോത്സ്യം, ജ്യോതിഷം തുടങ്ങിയവയുടെ പ്രസക്തി ഇല്ലാതാകുമെന്ന് വിചാരിച്ചത് മൗഢ്യമായി. നേരെമറിച്ച് പണ്ട് വളരെ ഗോപ്യമായി വച്ചിരുന്നത് ഇന്ന് പരസ്യമായ അംഗീകാരം നേടിയിരിക്കുകയാണ്. ഗ്രഹനില കൂടി വിവരിച്ചുകൊണ്ടുള്ള വിവാഹ പരസ്യങ്ങൾക്ക് പ്രചുരപ്രചാരം ലഭിച്ചു കഴിഞ്ഞു. ജനങ്ങളുടെ (അന്ധ) വിശ്വാസത്തെ പത്രങ്ങൾ ചൂഷണം ചെയ്യുകയാണോ, അതോ ജനങ്ങൾക്ക് ഇതിലുള്ള വിശ്വാസം വർദ്ധിച്ചു വരികയാണോ ഉണ്ടായത് എന്നത് ശാസ്ത്രീയമായി പഠിക്കേണ്ട വിഷയമാണ്. വളരെ ആഴത്തിൽ വിശകലനം ചെയ്യേണ്ട പലതും നിങ്ങളുടെ ചോദ്യത്തിലുണ്ട്. പരിമിതമായ മറുപടിക്കേ ഈ പംക്തിയിൽ സാദ്ധ്യതയുള്ളുവല്ലോ. അതിനാൽ ചുരുക്കമായി പ്രതിപാദിക്കാം.

1. തിക്കുറിശിയുടെ മരണം പ്രവചിച്ച സമയത്തു നടന്നു എന്ന് വായിച്ചതോടൊപ്പം മറ്റൊരുവശം കൂടിയുള്ളത് നിങ്ങളുടെ ശ്രദ്ധയിൽപെട്ടില്ല. അദ്ദേഹത്തിന്റെ യൗവനത്തിൽതന്നെ മരണം സംഭവിക്കുമെന്ന് എഴുതിയ ജാതകവും ഉണ്ടായിരുന്നു. ചുരുക്കത്തിൽ എല്ലാവരും ഒരുപോലെ അദ്ദേഹത്തെപ്പറ്റി ജാതകം എഴുതിയെന്ന് വിചാരിക്കാനാവുന്നില്ല.

2. പൂർണ്ണമായും നിജസ്ഥിതി തെളിയിക്കപ്പെടാത്തവയിലാണ് ജാതകവും, ജ്യോതിഷവും ഒക്കെ ഉൾപ്പെട്ടിരിക്കുന്നത്. അൽപ്പസത്യവും അർദ്ധസത്യവുമൊക്കെ യാദൃശ്ചികമായി സംഭവിക്കുന്നതിനെ പൂർണ്ണമായും വിശ്വസിക്കണമോ?

3. ഗൃഹനില ജീവിതത്തെ സംബന്ധിച്ച എല്ലാ കാര്യങ്ങളും നിശ്ചയിക്കുമെങ്കിൽ മനുഷ്യന്റെ സ്വന്തം പെരുമാറ്റത്തിനുള്ള ഉത്തരവാദിത്വം അവൻ നിഷേധിക്കുകയല്ലേ? ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യന് നന്മയും തിന്മയും തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം നഷ്ടപ്പെട്ടിട്ടില്ല എന്നാണ് ക്രിസ്തീയ ദൈവശാസ്ത്രം പഠിപ്പിക്കുന്നത്. അതിനാൽ എല്ലാം മുൻ നിശ്ചയിച്ചിരിക്കുന്നു എന്ന ചിന്തയിലടങ്ങിയിരിക്കുന്ന ഉത്തരവാദിത്വ നിഷേധത്വം ക്രിസ്തീയ വിശ്വാസത്തിൽ സ്വീകരിക്കാനാവുകയില്ല.

4. ജാതകവും ജ്യോത്സവുമൊക്കെ ഭാരതീയ പശ്ചാത്തലത്തിൽ രൂപംകൊണ്ടവയാണ്. പുരാതനമായ നമ്മുടെ സംസ്കാരത്തിന്റെ ഭാഗമായ ഈ അറിവുകളെ പൂർണ്ണമായും പുച്ഛരിച്ചു തള്ളേണ്ടതില്ല. എന്നാൽ അതെപ്പറ്റി, കുറച്ചുവിശ്വാസവും, ബാക്കി അവിശ്വാസവുമായിരിക്കുന്ന അവസ്ഥ മാനസികമായി പ്രശ്നങ്ങൾ ഉണ്ടാക്കും. ഒന്നുകിൽ പൂർണ്ണമായി വിശ്വസിക്കുക. അല്ലെങ്കിൽ പൂർണ്ണമായി അവിശ്വസിക്കുക. മനസ്സിന്റെ സന്തുലിതാവസ്ഥ നിലനിർത്താൻ അതായിരിക്കാം നല്ലത്.

5. ജാതകത്തെപ്പറ്റി പരിമിതമായ അറിവിൽനിന്നു പറയട്ടെ. അതു വിശ്വസിക്കുന്നവരെ സംബന്ധിച്ചിടത്തോളം, കർമ്മഫലമൊഴികെയുള്ള ഗ്രഹനില സംബന്ധിച്ച എല്ലാ ദോഷങ്ങൾക്കും പരിഹാര ക്രിയകളുണ്ട്. മരണത്തെപ്പോലും നീക്കി നിർത്താനുള്ള മൃത്യുഞ്ജഹോമങ്ങൾ അനുഷ്ഠിക്കുന്നവർ ധാരാളമാണ്. ഇതുമൂലം അവർക്ക് മനഃസ്വസ്ഥത ലഭി

ക്കുന്നു. ജാതകദോഷം നീക്കുവാൻ പരിഹാരക്രിയകൾ അനുഷ്ഠിക്കാത്ത ക്രിസ്തീയ വിശ്വാസികൾക്ക്, അൽപ്പവിശ്വാസം ദോഷം ചെയ്യാനാണ് സാദ്ധ്യത. അഥവാ ദോഷം നീക്കുവാൻ പരിഹാരക്രിയകൾ ചെയ്താലും, ക്രിസ്തീയ വിശ്വാസത്തിൽ നിന്നുകൊണ്ട് ഈ കർമ്മങ്ങൾ ചെയ്തല്ലോ എന്ന കുറ്റബോധവും മറുവശത്തുണ്ടാകും.

6. ഗ്രഹനിലയും, രാശിയും ഒക്കെ നോക്കുന്ന പതിവ് ക്രിസ്തീയ വിശ്വാസികളിലും, ചുരുക്കമായി പൗരോഹിത്യ സ്ഥാനികളിലുമൊക്കെ നമ്മുടെ സാംസ്കാരിക സ്വാധീനം മൂലമുണ്ടായിട്ടുണ്ട്. എന്നാൽ അതിനൊന്നിനും സഭയുടെ വിശ്വാസപ്രമാണങ്ങളിലും കാനോനാകളിലും അടിസ്ഥാനമുള്ളവയല്ല. അതിനാൽ യഥാർത്ഥ സഭാവിശ്വാസി ഗ്രഹനിലയും ജാതകവുമൊന്നും നോക്കുവാൻ ബാദ്ധ്യസ്ഥനല്ല.

ഈ പറഞ്ഞ കാര്യങ്ങളിൽനിന്ന് ഈ വിഷയത്തോടുള്ള വിശ്വാസിയുടെ സമീപനം വ്യക്തമായിട്ടുണ്ടെന്നു വിശ്വസിക്കുന്നു.... എന്തു തിന്നും എന്തു കുടിക്കും എന്നു നിങ്ങൾ ചിന്തിച്ചു ചഞ്ചലപ്പെടരുത്. ഈ വകയൊക്കെയും ലോകജാതികൾ അന്വേഷിക്കുന്നു. നിങ്ങളുടെ പിതാവോ ഇവ നിങ്ങൾക്കു ആവശ്യം എന്നറിയുന്നു. അവന്റെ രാജ്യം അന്വേഷിപ്പിൻ. അതോടുകൂടി നിങ്ങൾക്ക് ഇതും കിട്ടും (ലൂക്കോ. 12: 22-34, വി. മത്തായി 6: 24-34 ഈ ഭാഗങ്ങൾ വായിക്കുക.). വിശ്വാസിയെ സംബന്ധിച്ചിടത്തോളം വേദപ്രമാണങ്ങളെ അടിസ്ഥാനമാക്കി ജീവിതവും ജീവിതത്തോടുള്ള മനോഭാവവും രൂപപ്പെടുത്തുന്നതായിരിക്കും അഭികാമ്യം.

## പട്ടംകൊട

ചെങ്കുളം സെൻറ് ജോർജ് ഓർത്തഡോക്സ് ഇടവകയിൽ കെ.സി.പി ഹൗസിൽ പരേതനായ എം. കുഞ്ഞുകുഞ്ഞിന്റെ പുത്രൻ സജി.കെ മാത്യുവിന് ചെങ്കുളം പള്ളിയിൽവച്ച് സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി ശെമ്മാശു പട്ടം നൽകി.

## പുസ്തകപ്രകാശനം

ഡൽഹി ഭദ്രാസനാധിപനായിരുന്ന കാലം ചെയ്ത ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രവും ദർശനങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ട് ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് 'ദ ഷൈനിംഗ് സ്റ്റാർ ഓഫ് ദ ഈസ്റ്റ്' എന്ന പേരിൽ ജോസ് കുര്യൻ കുടിയേരിൽ ഇംഗ്ലീഷിൽ തയാർ ചെയ്ത ഗ്രന്ഥം, അബുദാബി ഭരണാധികാരിയും യു.എ.ഇ പ്രസിഡൻറുമായ ഷെയ്ക്ക് സായിദ് ബിൻ സുൽത്താൻ അൽനഹിയാന്റെ മതകാര്യ ഉപദേഷ്ടാവും മെത്രാപ്പോലീത്തായുടെ ദീർഘകാല സുഹൃത്തും അഭ്യുദയകാംക്ഷിയുമായ ഷേയ്ക്ക് ഡോ. ഇസ്ക്കുദീൻ ഇബ്രാഹിമിന് അബുദബി സെൻറ്ജോർജ് ഓർത്തഡോക്സ് ദേവാലയത്തിൽ ജോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന പ്രത്യേക യോഗത്തിൽവച്ച് ഷേയ്ക്ക് ഇസുദ്ദീന്റെ കരുതലിനും സേവനങ്ങൾക്കും നന്ദി സൂചകമായി സമർപ്പിക്കുന്നുവെന്ന് ഗ്രന്ഥത്തിന്റെ ആമുഖക്കുറിപ്പിൽ രേഖപ്പെടുത്തിയിരിക്കുന്ന പ്രകാരംതന്നെ സമർപ്പിക്കുകയുണ്ടായി. ഗ്രന്ഥത്തിന്റെ പ്രകാശനം അഭിവന്ദ്യ ജോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ നിർവഹിക്കുകയുണ്ടായി. മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുമായുള്ള ദീർഘകാല സുഹൃത് ബന്ധത്തെയും, തന്മൂലം യു.എ.ഇയിലെ ഓർത്തഡോക്സ് ഇടവകകളുമായുള്ള സുദൃഢ ബന്ധത്തെയും അനുസ്മരിച്ചും ഗ്രന്ഥത്തെ പ്രകീർത്തിച്ചും ഗ്രന്ഥകർത്താവിനെ അനുമോദിച്ചും ഗ്രന്ഥസമർപ്പണത്തിൽ അതീവ സംതൃപ്തി രേഖപ്പെടുത്തിയും ഷേയ്ക്ക് ഇസുദ്ദീൻ പ്രസംഗിക്കുകയുണ്ടായി. യോഗത്തിൽ വികാരി. റവ. ഫാ. ടി.പി കുര്യൻ, ജോസ് കുര്യൻ കുടിയേരിൽ, ടി.കെ മാത്തുക്കുട്ടി എന്നിവരും പ്രസംഗിച്ചു.

ചെറുകഥ

# 'ഫിഫ്റ്റി ഫിഫ്റ്റി'

ബെൻസൺ ബേബി, വാഴമുട്ടം

''എന്റെ ദൈവമേ. ഈ എളിയവനായ മത്തായിയോട് കരുണ തോന്നണമേ. എന്റെ കൊച്ച് തിരുമേനി, എനിക്ക് വേണ്ടി അപേക്ഷിക്കണേ!'' മുട്ട് കുത്തി കണ്ണീരുമൊലിപ്പിച്ച് അയാൾ അപേക്ഷിച്ചു.

നാളെയാണ് കേസിന്റെ വിധി ഉണ്ടാകുന്നത്. മത്തായി ആകെ പരിഭ്രാന്തനാണ്. എന്താണ് താൻ ചെയ്യേണ്ടതെന്ന് അയാൾക്ക് ഒരു ലക്ഷ്യവുമില്ല. തനിക്കെതിരെ വിധിയുണ്ടാകുമോ? ഏയ്, അങ്ങനെ വരില്ല. വക്കീലിനു ആവശ്യമുള്ളതെല്ലാം താൻ വാഗ്ദാനം ചെയ്തിട്ടുണ്ട്. പോരാഞ്ഞ് അഡ്വാൻസ് മുൻകൂർ ന ല്കിയിട്ടുമുണ്ട്. അപ്പോൾ തന്റെ വിജയത്തിനായി അയാൾ കഴിവതും ശ്രമിക്കും.

പക്ഷെ ഇതൊന്നുമല്ല പ്രശ്നം. ആ നശിച്ച സാക്ഷികൾ തനിക്കെതിരെ തെളിവു സഹിതം എത്തിയാൽ. ഓ....... തനിക്ക് ഓർക്കുവാൻ പോലും വയ്യ. താൻകൈക്കൂലി വാങ്ങിയെന്ന് കോടതിക്ക് ബോധ്യപ്പെട്ടാൽ, തന്റെ ഉദ്യോഗം നഷ്ടപ്പെടും. പിന്നെ താൻ എങ്ങനെ ജീവിക്കും? ജോലി ഉള്ളപ്പോൾ കൈമണി കിട്ടുമായിരുന്നു. ഇനി അത് നഷ്ടപ്പെട്ടാൽ.....

'ആശ്വാസ പാനീയ'വുമായി ഭാര്യ മുറിയിലേക്ക് വന്നു. അവളുടെ കൈയ്യിലിരുന്ന നാല് ലിറ്ററോളം വെള്ളം ഇഷ്ടൻ ഒറ്റയിരിപ്പിന് അകത്താക്കി. അയാൾ വീണ്ടും ചിന്തയിലാണ്ടു.

''ഇതെല്ലാം പള്ളിക്കാരറിഞ്ഞാൽ എന്റെ പേഴ്സണാലിറ്റി പോകും. പിന്നെ ട്രസ്റ്റി സ്ഥാനം രാജിവെയ്ക്കേണ്ടി വരും. ഫണ്ടിനകത്തെ തിരിമറി കണ്ടുപിടിക്കുമോ ആവോ? അച്ചന് എന്നോടുള്ള ഇംപ്രഷൻ എല്ലാം പോകുമല്ലോ. ശ്ശെ..... ഇനി ഞാൻ എന്താണ്ചെയ്യുന്നത്? ദൈവമേ എന്നെ രക്ഷിക്കണേ.''

സൂര്യകിരണങ്ങളിൽ കുളിച്ച് നിൽക്കുന്ന അടുത്ത പ്രഭാതം. മത്തായി കാറിൽ എങ്ങോട്ടോ തിരിച്ചു. ഏതാനും മണിക്കൂറുകൾക്ക് ശേഷം പരുമല പള്ളിയങ്കണത്തിൽ കാർ നിന്നു. കാറിൽ നിന്നും ഇറങ്ങി അയാൾ കബറിങ്കലേക്ക് നടന്നു.

''തിരുമേനി, അടിയനോട് കരുണകാട്ടണമേ. ദൈവത്തോട് എന്റെ കാര്യം ഒന്ന് പറഞ്ഞേക്കണേ. എനിക്ക് കിട്ടിയതിന്റെ ഫിഫ്റ്റിപർസൻറ് അങ്ങേയ്ക്ക് തരാം. പിന്നെ നൂറ് മെഴുക്തിരിയും കത്തിച്ചേക്കാം.'' കബറിന്റെ മുമ്പിൽ മുട്ട്കുത്തി അയാൾ പ്രാർത്ഥിച്ചു. കബറിൽ നിന്ന് അശ്രുകണങ്ങൾ ഒപ്പിക്കൊണ്ട് മത്തായി പുറത്ത് വന്നു.

വീട്ടിൽ എത്തിയപ്പോൾ ഒരു പറ്റം പോലീസുകാരാണ് അയാളെ എതിരേറ്റത്. അവരെ കണ്ടപ്പഴേ മത്തായി അറിയാതെ ഉരുവിട്ടു, ''തിരുമേനി എന്നെ ചതിച്ചല്ലോ! പൈസ പോരായിരുന്നെങ്കിൽ ഉടനെ പറയാൻ വയ്യായിരുന്നോ? മൊത്തംകൂടിയങ്ങ് തരാമായിരുന്നല്ലോ.'' ●

# സണ്ടേസ്കൂൾ വാർത്തകൾ

## സി.വി. ജോർജ് കോറെപ്പിസ്കോപ്പാ സ്മാരക ക്ഷേമനിധി

ഈ സ്മാരക ക്ഷേമനിധി പദ്ധതി സ്ഥാപിതമായിട്ട് ഇപ്പോൾ രണ്ട് വർഷമാകുന്നു. ഒരു വർഷം പന്തീരായിരം രൂപാ പലിശയായി നമുക്ക് ലഭിക്കുന്നു. ആ തുകയിൽ നിന്ന്, അദ്ധ്യാപകർക്കോ, അവരുടെ സ്വന്തം കുടുംബാംഗങ്ങൾക്കോ, വിദ്യാഭ്യാസം, ചികിത്സ, വിവാഹം എന്നീ കാര്യങ്ങൾക്കായി സഹായം ചെയ്തുകൊണ്ടിരിക്കുന്നു. ഏപ്രിൽ 26-ാം തിയതി കൂടിയ എക്സിക്യൂട്ടീവ് കമ്മറ്റിയിൽ വച്ച്, പ്രസ്തുത സഹായം അപേക്ഷകർക്ക് നൽകുകയു ണ്ടായി. തുകയുടെ വലിപ്പത്തെക്കാൾ, പ്രവർത്തകരെപ്പറ്റി പ്രസ്ഥാനത്തിനുള്ള ചിന്തയും കരുതലുമാണ് ഈ സഹായത്തിൽ പ്രകടമാകുന്നത്.

## വാർഷിക പൊതുയോഗം

സണ്ടേസ്കൂൾ അസോസിയേഷൻെറ വാർഷിക പൊതുയോഗം ജൂൺ 14-ാം തീയതി ശനിയാഴ്ച രാവിലെ പത്തുമണിക്ക് കോട്ടയം, ദേവലോകം കാതോലിക്കേറ്റ് ഓഡിറ്റോറിയത്തിൽ പ്രസിഡണ്ടു തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടക്കുന്നതാണ്. പ്രസ്തുത യോഗത്തിൽ 96-97-ലെ റിപ്പോർട്ടും വരവു ചെലവു കണക്കും '97-98 ലേക്കുള്ള ബജറ്റും പാസ്സാക്കുന്നതാണ്. ഭദ്രാസനങ്ങളിൽ നിന്നുള്ള റിപ്പോർട്ടും കണക്കും നേരത്തെ തന്നെ കേന്ദ്ര ഓഫീസിൽ എത്തിക്കണം. എങ്കിൽ മാത്രമേ വാർഷിക റിപ്പോർട്ടിൽ ശരിയാംവണ്ണം ഉൾപ്പെടുത്താൻ കഴിയൂ.

## സൺഡേസ്കൂൾ ദിനം

പെന്തിക്കൊസ്തി ഞായറാഴ്ച യായ മെയ് 18-ാം തീയതിയാണ് ഈ വർഷത്തെ സണ്ടേസ്കൂൾ ദിനം. ഇതിനെ സംബന്ധിച്ചുള്ള പരിശുദ്ധ ബാവാതിരുമേനിയുടെ കൽപ്പന എല്ലാ പള്ളികൾക്കും അയച്ചു കൊടുത്തിട്ടുണ്ട്. പള്ളികളിലെ കാണിക്ക മുഴുവനും അന്നേ ദിവസം സൺഡേസ്കൂൾ അധ്യാപകരും കുട്ടികളും ചേർന്നു നടത്തുന്ന കവർ പിരിവും യഥാസമയം ചുമതലപ്പെട്ടവർ ഏറ്റുവാങ്ങി പിരിവു വിജയിപ്പിക്കണം. ഈ പിരിവിൽ നിന്നുമാണ് കേന്ദ്ര ഓഫീസും, ഭദ്രാസന ഡയറക്ടറന്മാർ, ഡിസ്ട്രിക്ട് ഇൻസ്പെക്ടറന്മാർ എന്നിവരുടെ പ്രവർത്തനവും നടക്കേണ്ടത്. പുതിയ പദ്ധതികൾ ഒന്നും തന്നെ ആവിഷ്കരിക്കുവാൻ ഇപ്പോഴത്തെ സാമ്പത്തികാവസ്ഥയിൽ അസാധ്യമാണ്. വിദേശ ഇടവകകളിൽ നിന്നുള്ള സഹായം വർദ്ധിച്ചു വരുന്നു എന്നുള്ളത് വളരെ പ്രോത്സാഹജനകമാണ്. അക്കാര്യം കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

## ഒ.വി.ബി.എസ്

ഈസ്റ്റർ കഴിഞ്ഞുവന്ന ആഴ്ചയിൽതന്നെ പല ഇടവകകളിലും യൂണിറ്റു പ്രവർത്തനം ആരംഭിച്ചു. ഏതാണ്ട് മെയ് പകുതിവരെയുള്ള കാലയളവിൽ ഓരോ യൂണിറ്റും അവരുടെ സൗകര്യമനുസരിച്ച് ക്ലാസുകൾ സംഘടിപ്പിക്കുകയാണ്. കേന്ദ്രനേതാക്കൾ സൗകര്യപ്പെടുന്ന പല യൂണിറ്റുകളും സന്ദർശിച്ച് പ്രവർത്തനം വിലയിരുത്തുകയും നിർദ്ദേശങ്ങൾ നൽകുകയും ചെയ്തിട്ടുണ്ട്.

## പരുമല തിരുമേനിയുടെ ജീവചരിത്രം

മലങ്കരസഭയുടെ ഏക പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ ജീവചരിത്രം ഇപ്പോൾ ഇംഗ്ലീഷിൽ തയ്യാറായിക്കഴിഞ്ഞു. ഇക്കാര്യത്തിൽ അഭിവന്ദ്യ ഐറേനിയോസ് തിരുമേനിയോട് ഞങ്ങൾക്കുള്ള നന്ദി പ്രകാശിപ്പിക്കുന്നു. കേരളത്തിനുവെളിയിൽ ജനിച്ചുവളർന്ന നമ്മുടെ കുഞ്ഞുങ്ങൾക്ക് ഇത് വളരെ പ്രയോജനപ്പെടുമെന്നതിനു സംശയമില്ല. ഒരു ഡോക്യുമെൻററി ആയി പരുമല തിരുമേനിയുടെ ജീവചരിത്രം, വീഡിയോ കാസറ്റായി വിദ്യാർത്ഥി പ്രസ്ഥാനം നാലു വർഷങ്ങൾക്ക് മുമ്പ് പ്രസിദ്ധീകരിച്ചിട്ടുള്ള കാര്യം ഇവിടെ സ്മരിക്കുന്നു.

ആശംസകളോടെ,

**ജോഷ്വ അച്ചൻ,**
ഡയറക്ടർ ജനറൽ

# ഏകദിന സമ്മേളനം

ബോംബെ ഭദ്രാസനത്തിൽപ്പെട്ട Andheri St.John the Baptist orthodox ഇടവകയിലെ യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ ഒരു ഏകദിന സമ്മേളനം 1997 മാർച്ച് 9–ന് വിശുദ്ധ കുർബാനയ്ക്കുശേഷം ഇടവക വികാരി റവ. ഫാ. മാത്യു താന്നിമൂട്ടിലിൻെറ അദ്ധ്യക്ഷതയിൽ നടന്നു. Role of Orthodox Youth in the 21st Century" എന്നതായിരുന്നു മുഖ്യ ചിന്താവിഷയം. യൂത്ത് മൂവ്മെൻറ് ജനറൽ സെക്രട്ടറി ഫാ. ജോബ്സൺ കോട്ടപ്പുറത്ത് ക്ലാസുകൾക്കു നേതൃത്വം നൽകി. ബോംബെ നഗരത്തിലെ വെസ്റ്റേൺ സബേർബൻ ഏരിയായിലെ പള്ളികളായ വാസ റോഡ്, മിറ റോഡ്, ബൊറിവിലി, മലാഡ്, സ്കിനക എന്നീ ഇടവകകളിൽനിന്നും സ്ത്രീപുരുഷ ഭേദമെന്യേ 150–ൽപരം യുവജന പ്രതിനിധികൾ സമ്മേളനത്തിൽ സംബന്ധിച്ചു.

എ.വൈ സക്കറിയായുടെ സ്വാഗതത്തിനും, ഫാ. മാത്യൂസ് താന്നിമൂട്ടിലിൻെറ അദ്ധ്യക്ഷ പ്രസംഗത്തിനുംശേഷം ഫാ. ജോബ്സൺ കോട്ടപ്പുറത്തു ക്ലാസുകൾ എടുത്തു. തോമസ് കെ. മാത്യു, ആർ.ടി തോമസ് എന്നിവരുടെ നേതൃത്വത്തിൽ നടന്ന ഗ്രൂപ്പു ചർച്ചയിൽ അംഗങ്ങൾ സജീവമായി പങ്കെടുക്കുകയും അവരുടെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുകയും ചെയ്തു. ചോദ്യോത്തരവേളയ്ക്കുശേഷം നടന്ന സമാപന മീറ്റിംഗിൽ ഫാ. യൗനാൻ മുളമൂട്ടിൽ, ഫാ. പി.എ കുര്യാക്കോസ്, ജേക്കബ് ഉമ്മൻ തുടങ്ങിയവർ സംസാരിച്ചു. യൂത്ത് മൂവ്മെൻറിൻെറ ആഭിമുഖ്യത്തിൽ സാക്കിനാക്കയിൽ ഒരു യൂത്ത് ഹോസ്റ്റൽ ആരംഭിക്കുന്നതിലേക്കായി വൈ.എം ഭദ്രാസന സെക്രട്ടറി മിസ്റ്റർ. ജേക്കബ് ഉമ്മൻ 25000/ രൂപ സാക്കിനാക്കാ വികാരി ഫാ.പി.എ കുര്യാക്കോസിനെ ഏൽപ്പിച്ചു. മീറ്റിംഗിൽ രണ്ട് പ്രമേയങ്ങൾ അവതരിപ്പിക്കുകയും ഐകകണ്ഠേന പാസാക്കുകയും ചെയ്തു. അന്ധേരി യൂണിറ്റ് സെക്രട്ടറി മിസ്റ്റർ ബാബു ചാക്കോയുടെ നന്ദിപ്രകടനത്തിനുശേഷം 6 മണിയോടുകൂടി പ്രാർത്ഥനയോടെ യോഗം പര്യവസാനിച്ചു.

## പ്രമേയങ്ങൾ

1. യുവജനപ്രസ്ഥാനങ്ങൾ ഭദ്രാസനത്തിലെ പല ഇടവകകളിലും നാമമാത്രമായിട്ടേ നടക്കുന്നുള്ളു എന്നുള്ളതിനാലും യുവജനപ്രസ്ഥാനത്തെപ്പറ്റി പലർക്കും നല്ല അഭിപ്രായമില്ലാത്തതിനാലും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ സമുന്നതസ്ഥാനമുള്ള ഒന്നാണെന്നു മനസ്സിലാക്കി പ്രസ്ഥാനത്തിൻെറ പ്രവർത്തനം ഊർജിതപ്പെടുത്തണമെന്നും, ബാഹ്യകേരളത്തിലെ പ്രത്യേകതകൾ കണക്കിലെടുത്ത് പ്രസ്ഥാനത്തിലെ അംഗങ്ങളുടെ പ്രായപരിധി പ്രസ്ഥാന ഭരണഘടനയിൽ '55' വയസ് എന്നാക്കി ഉയർത്തണമെന്നും അപേക്ഷിക്കുന്നു.

2. നമ്മുടെ സഭയിൽ യുവതികൾക്ക് കൂടിവരുന്നതിന് ഒരു സംഘടന ഇല്ലാത്തതിനാൽ സഭയിലെ യുവജന പ്രസ്ഥാനത്തിൽ യുവതികൾക്കും അംഗത്വം ലഭിക്കത്തക്കവണ്ണം ഭരണഘടനയിൽ ഭേദഗതികൾ വരുത്തുന്നതിന് ആവശ്യമായ നടപടികൾ സ്വീകരിക്കണമെന്ന് ചുമതലപ്പെട്ടവരോട് അപേക്ഷിക്കുന്നു.

---

## മദ്യനയത്തിനെതിരെ

കേരള സർക്കാരിന്റെ വികലമായ മദ്യനയത്തിനെതിരെ പ്രതികരിക്കേണ്ട ധാർമ്മിക ബാധ്യത സഭയ്ക്കും സഭയുടെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന ആത്മീയ സംഘടനകൾ ഉണ്ട്. സമാന ചിന്താഗതിയുള്ള സംഘടനകളുമായി സഹകരിച്ച് പ്രവർത്തിക്കുന്നതിന് സഭാനേതൃത്വം ആഹ്വാനം ചെയ്തിരിക്കയാണല്ലോ. ഇത്തരുണത്തിൽ സമാന ചിന്താഗതിയുള്ള സംഘടനകളോടൊപ്പം പ്രത്യക്ഷ സമരപരിപാടികൾ സംഘടിപ്പിക്കുന്നതിന് സജീവമായി രംഗത്തിറങ്ങേണ്ട കടമ ആത്മീയ സംഘടനക്ക് ഉണ്ട്. മദ്യ വിപത്തിലേയ്ക്ക് സമൂഹത്തെ തള്ളിവിട്ടുകൊണ്ട് രക്തം വലിച്ചുകുടിക്കുന്ന രാക്ഷസിയെപ്പോലെ താണ്ഡവ നൃത്തം ചെയ്യുന്ന സർക്കാരിന്റെ നീതി രഹിതമായ പ്രവർത്തനങ്ങളെ തുറന്നുകാട്ടുന്നതോടൊപ്പം ബോധവൽക്കരണ പരിപാടികളും സംഘടിപ്പിക്കേണ്ടതാണ്. സൺഡേസ്ക്കൂൾ, യുവജന സമാജങ്ങൾ, വിദ്യാർത്ഥിപ്രസ്ഥാനങ്ങൾ തുടങ്ങിയവയിലൂടെ മദ്യത്തിനും മയക്കുമരുന്നിനുമെതിരെ ശബ്ദമുയർത്തുന്നതിനും, ഉപവാസ സമരപരിപാടികൾ ശക്തിപ്പെടുത്തുന്നതിനും സടകുടഞ്ഞെഴുന്നേൽക്കേണ്ടിയിരിക്കുന്നു .

# THE MATCHMAKER

The Matchmaker is a Service Announcement publication in America to promote matchmakers in our community. Many parents and adults are looking and seeking for good mates for their children, relatives or friends. We Print and mail the information to several hundred prospectives in our Mailing List....in America, Canada, Europe, Persian Gulf, Malaysia etc. and the parties involved take care of the rest. These announcements can be promoted through public announcements, bulletin boards, word-of mouth, and so on. There is a free for the services of printing, mailing and handling: Rs. 750.00 or the equaling of that amount. Only fluently English speaking, educated professionals and technicians are eligible. Those who want to get announced may send a bio-data detailing the age, height, qualifications etc. along with the cheque of **Rs. 750.00** or the equaling and a recent photograph. Bear in mind....by getting married to an American citizen (we have several American born citizens among our growing generations who would like to get married from our members in the homeland) or green card holder is the easiest way to come to America. Consultant : Very Rev. Thomas P. Mundukuzhy Cor Episcopa, 5027 Homeview Drive, Liverpool, New York 13088 (315-451-3278)...**SUNDAY SCHOOL DIRECTOR OF OUR AMERICAN DIOCESE** (living in America for the past thirty years)

## CAMP FOR ORTHODOX LEADERSHIP TRAINING

**(For Teenagers on Vacation from Gulf)**

Dates : **26th July - 2nd August 1997**
Venue : **Sophia Centre, Kottayam**

- Have fun while you learn about your Church & Christian Leadership
- Tour Kerala's christian heritage spots
- A New experience : A camp with a difference.

For Registration & Details
**Fr. Philip Kuruvilla**
Director Teen Colt -1997
C/o. MGOCSM, P.B. No. 610,
Kottayam -1
Phone : 0481 - 567338

## ആവശ്യമുണ്ട്

കൊല്ലത്തിനടുത്ത് പുതുതായി ആരംഭിച്ച ഒരു ചാരിറ്റബിൾ ആൻറ് എഡ്യൂക്കേഷണൽ ട്രസ്റ്റിൻെറ കീഴിൽ സാമൂഹ്യ പ്രവർത്തനങ്ങളുടെ ചുമതലകൾ വഹിച്ചുകൊണ്ട് പ്രവർത്തിക്കുവാൻ ഒരു വനിതയെ ആവശ്യമുണ്ട്. മലങ്കര ഓർത്തഡോക്സ് സഭാ വിശ്വാസിയും പ്രാർത്ഥനാനിരതമായ ജീവിതം നയിച്ചു കൊണ്ട് ജീവകാരുണ്യ പ്രവർത്തനങ്ങളിലും ആതുര ശുശ്രൂഷകളിലും വിദ്യാഭ്യാസമേഖലകളിലും പ്രവർത്തിക്കുവാൻ സേവനതൽപ്പരതയും വിദ്യാഭ്യാസ യോഗ്യതയും സമർപ്പണവും പക്വതയും ഉള്ള വ്യക്തി ആയിരിക്കണം. ജോലിയിൽനിന്നും വിരമിച്ചവർക്കും മറ്റു ബാദ്ധ്യതകൾ ഒന്നും ഇല്ലാത്തവർക്കും, സഹായത്തിനാരും ഇല്ലാതെ ഒറ്റപ്പെട്ട് കഴിയുന്നവർക്കും സേവനത്തിൻെറ കാന്തവലയം സൃഷ്ടിച്ചുകൊണ്ട് തളരാതെ പ്രവർത്തിക്കുവാൻ താൽപ്പര്യമുള്ളവർക്കും മുൻഗണന ഉണ്ടായിരിക്കും. തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തിക്ക് താമസവും ഭക്ഷണവും സൗജന്യമായിരിക്കും. താൽപ്പര്യമുള്ളവർ വിശദവിവരങ്ങൾ സഹിതം ഉടനെ അപേക്ഷിക്കുക.

P.O. Box 210, Malankarasabha,
**Devalokam, Kottayam - 686 038**

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

## പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

7–ാം ഓർമ്മപ്പെരുന്നാൾ

16.5.1997

കൊരട്ടി അരമനചാപ്പലിൽ



യുഹാനോൻ മാർ സേവേറിയോസ്

മെത്രാപ്പോലീത്താ

**Inserted by:**

Thampy, Susy, Sypy, Sunil, Susheel
Vazhakala, Edmonton
CANADA

Printed and published by Fr. T.G. Zacharia
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
Chief Editor Rev. Dr. Jacob Kurian